THE CHURCH WEEKLY

വാല്യം 20 | 1966 മാർച്ച് 20 | ലക്കം 12

## THOUGHT FOR THE WEEK

"Ignatius Loyola sat down one day to make an inventory of the gifts which God had given him for which he never asked. He never got beyond the first item. At the top of the page he wrote the word MYSELF. And here he sat for hours staring at this one word, I am a gift of God to me for which I never asked."

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

മാർച്ച് 20 ക്പിപ്തൊ ഞായറാഴ്ച
25 ദൈവമാതാവിനോടുള്ള അറിയിപ്പ്
27 സമിയോ ഞായറാഴ്ച
കാതോലിക്കാദിനം

## വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറു മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യയ്ക്കു വെളിയിൽ | 8 | |

മാനേജർ,
ചർച്ചവീക്കിലി, കോട്ടയം.

# "മുഖത്തോടുള്ള വിരോധത്തിനു മൂക്കു മുറിക്കൽ"

"Cutting the nose to spite the face" ഇംഗ്ലീഷിൽ സുപരിചിതമായ ഒരു പഴഞ്ചൊല്ലാണിതു്. മുഖത്തോടു ദേഷ്യം തോന്നി മൂക്കു മുറിച്ചുകളയുന്നതു പമ്പര വിഡ്ഢിത്തമാണെന്നു് ആരും പറയും. പക്ഷേ, ജീവിതത്തിൽ എത്രയെത്ര മനുഷ്യരാണു് അങ്ങനെ ചെയ്യുന്നതെന്നോർത്താൽ അദ്ഭുതം തോന്നും. വളരെ ബുദ്ധിമാന്മാരെന്നും, സമർത്ഥരെന്നും പരിഗണിക്കപ്പെടുന്ന രാഷ്ട്രീയനേതാക്കന്മാരാണു് ഈ വിഡ്ഢിത്തരത്തിനു് ഏററവുമധികം വിധേയരായിക്കാണുന്നതു്. ഭക്ഷ്യവൈഷമ്യങ്ങൾ ഉണ്ടാകുമ്പോൾ അതു പരിഹരിക്കേണ്ടതു് ഒരു ദേശീയാവശ്യമാണു്. രാജ്യസ്നേഹമുള്ളവരെല്ലാം കക്ഷിഭേദമെന്യേ അതു പരിഹരിക്കാനുള്ള മാർഗ്ഗങ്ങളെക്കുറിച്ചാണു ചിന്തിക്കുക. പ്രതിപക്ഷമെന്നും, ഭരണകക്ഷിയെന്നും മററുമുള്ള ഭിന്നതകൾ ഒരു ദേശീയപ്രശ്നത്തിൽ ദേശാഭിമാനികൾ വിസ്മരിക്കും.

എന്നാൽ, ഇന്ത്യയിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതെന്താണു്? ഭക്ഷ്യപ്രശ്നത്തിന്റെ പേരിൽ റെയിൽവേ സ്റ്റേഷൻ ആക്രമിക്കുക, ബസ്സുകൾ തീകത്തിച്ചു നശിപ്പിക്കുക, പോലീസ് സ്റ്റേഷൻ തകർക്കുക, ഗവർമെൻറുകെട്ടിടങ്ങൾക്കു നാശം വരുത്തുക എന്നിങ്ങനെ സ്വന്തം മൂക്കു മുറിക്കുന്നതു പോലെയുള്ള അനേകം നശീകരണ പ്രവർത്തനങ്ങളിൽ ജനങ്ങൾ ഏർപ്പെട്ടുകൊണ്ടിരിക്കുന്നു. അവരെ അതിനു പ്രേരിപ്പിക്കുന്നതു ബുദ്ധിമാന്മാരെന്നും, അറിവുള്ളവരെന്നും വിചാരിക്കപ്പെടുന്ന രാഷ്ട്രീയ നേതാക്കന്മാരുമാണു്.

ചൈന, ഇന്ത്യയെ ആക്രമിച്ചപ്പോൾ ഇന്ത്യയിലെ ജനങ്ങൾ സകല ഭിന്നതകളും മറന്നു. ഭാഷ, പ്രദേശം, മതം എന്നിങ്ങനെ രാജ്യത്തെ ജനങ്ങൾ തമ്മിൽ ഛിദ്രമുണ്ടാക്കുന്ന പല ഘടകങ്ങളും വിസ്മരിക്കപ്പെട്ടു. ഒരു കൂട്ടർ മാത്രമേ ആ ഐക്യബോധത്തിൽനിന്നു വേർപെട്ടുനിൽക്കുന്നതായി കാണപ്പെട്ടുള്ളു. അതുകമ്യൂണിസ്റ്റുകാരാണു്. അവർക്കു കൂറു ചൈനയോടാണു്. ചൈനയുടെ സഹായവും സഹകരണവും ഉപയോഗപ്പെടുത്തിവേണം അവർക്കു് ഇന്ത്യയിൽ അധികാരം കൈവശപ്പെടുത്താൻ. അതുകൊണ്ടു കമ്യൂണിസ്റ്റുകാർ ഇന്ത്യയ്ക്കു നേരിട്ട ചൈനീസ് വിപത്തിൽ സന്തോഷിക്കയാണു ചെയ്തതു്. എന്നാൽ അതു പ്രത്യേകതരത്തിലുള്ള ഒരു മനോഭാവമെന്നല്ലാതെ സ്വാഭാവികമായി ഒരു പൗരനും സ്വന്തം രാജ്യത്തോടു കൂറു തോന്നാതെ വരികയില്ല. സ്വന്തം അച്ഛനമ്മമാരെ അപമാനിക്കുകയും, അനുസരിക്കാതിരിക്കുകയും ചെയ്യുന്ന മക്കൾ സ്വാഭാവിക രീതിയിൽ പെരുമാറുന്നവരല്ല. അവർ വ്യത്യസ്തത പ്രകടിപ്പിക്കുന്നവർ മാത്രമാണു്. അതുപോലെ കമ്യൂണിസ്റ്റുകാരെയും ഒരു പ്രത്യേക തരത്തിലുള്ള വികൃത ചിന്താഗതിക്കാരായി പരിഗണിച്ചാൽ മതി. ഈശ്വരനില്ലാത്തവർക്കു സ്വന്തം രാജ്യത്തോടു മമതയും, ഭക്തിയും തോന്നണമെന്നില്ല. അതുകൊണ്ടു കമ്യൂണിസ്റ്റുകാരെ ഒഴിച്ചാണു ഞങ്ങൾ പറയുന്നതു്. ഇന്ത്യയിൽ ഐക്യബോധത്തോടുകൂടി ഒരു ദേശീയ പ്രശ്നത്തെ നേരിടാൻ ജനങ്ങൾ സന്നദ്ധരായി.

ചൈനയെപ്പോലെ ഒരു ദേശീയപ്രശ്നമായി പരിഗണിക്കേണ്ട ഒന്നാണു ഭക്ഷ്യക്ഷാമം. ആ പ്രശ്നത്തെ നേരിടുവാൻ ഐക്യബോധത്തോടുകൂടി ജനങ്ങൾ പ്രവർത്തിക്കുന്നതിനു പകരം ഭരണകക്ഷിയെന്നും, പ്രതിപക്ഷമെന്നും ചേരി തിരിഞ്ഞു് ഇങ്ങനെയൊരു പ്രശ്നമുണ്ടായതു പ്രതിപക്ഷത്തിന്റെ ഭാഗ്യമാണെന്നുള്ള നിലയിൽ പ്രവർത്തിക്കുകയല്ല വേണ്ടതു്. കമ്യൂണിസ്റ്റുകാർ അങ്ങനെ പ്രവർത്തിക്കുന്നതു മനസ്സിലാക്കാം. എന്നാൽ, മററു പാർട്ടികൾപോലും ഇങ്ങനെയൊരു വൈഷമ്യത്തിന്റെ മുതലെടുക്കാൻ ശ്രമിക്കുന്നതു നിർഭാഗ്യകരമായിരിക്കുന്നു. ഭക്ഷ്യക്ഷാമത്തിന്റെ ഉത്തരവാദിത്തം മുഴുവൻ ഭരണകക്ഷിയുടേതാണെന്നു സങ്കല്പിച്ചാൽപോലും ദേശീയ സമ്പത്തായി പരിരക്ഷിക്കേണ്ട പലസ്ഥാപനങ്ങൾക്കും, കെട്ടിടങ്ങൾക്കും നാശം വരുത്തുകയാണോ ഭക്ഷ്യക്ഷാമത്തിനുള്ള പ്രതി-

അഞ്ഞൂറു വർഷം പിന്നിൽ നിന്ന്
ക്ഷമിക്കാനും സ്നേഹിക്കാനും ഒരാഹ്വാനം

# ചരിത്രത്തിലൊരു സ്വർണ്ണത്താറാവ്

ജൂഡിത്ത് വില്യംസ്

(iii)

അങ്ങനെ ഹസ്സ്, ക്രൈസ്തവലോകം കെട്ടിപ്പടുത്തുകൊണ്ടു വന്ന നിയമപരമായ ചട്ടക്കൂട് നിരാകരിച്ചു. ബൈബിളിൽ അസന്ദിഗ്ദ്ധമായി വിശ്വസിച്ചവരുടെയും വിശ്വാസത്താൽ യേശുക്രിസ്തുവിന്റെ ആത്മാവിനെ ഉൾക്കൊണ്ടവരുടെയും ആദ്ധ്യാത്മികസമൂഹമാണു ക്രൈസ്തവലോകം എന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. എല്ലാവർക്കും സഭയിൽ അംഗമായി പേരു കൊടുക്കാമെങ്കിലും വിശ്വാസികൾക്കു മാത്രമേ സഭയുടെ അംഗമായിത്തീരാൻ സാധിക്കുകയുള്ളെന്ന് ഹസ്സ് വിശ്വസിച്ചു. സഭയുടെ അംഗങ്ങളായിരുന്നവരും എന്നാൽ ദൈവകൃപകൊണ്ട് ഒരിക്കലും നിറയപ്പെടാത്തവരുമായവർക്കിടയിൽ അന്തിമന്യായവിധിദിവസം ശുദ്ധീകരണം നടക്കും. ,,ക്രിസ്തുവാണു സാർവ്വത്രികസഭയുടെ തലവൻ... സഭ ക്രിസ്തുവിന്റെ ശരീരമാണ്.... മുൻകൂട്ടി നിർണ്ണയിക്കപ്പെട്ടവരിലോരോ വ്യക്തിയും ക്രിസ്തുവിന്റെ ഗൂഢാത്മകഗാത്രമായ സഭയുടെ അംഗവും ആ നിലയ്ക്ക് ഈ സഭയുടെ ഒരു ഭാഗവുമാണ്... ഗാത്രമായ സഭ ഏകമാണ്. ... എല്ലാവരിലും പ്രവർത്തിക്കുന്ന ഏക ആത്മിക കർത്താവിൽനിന്നാണ് കൃപാവൈവിധ്യവും വൈദികശുശ്രൂഷാസ്ഥാനങ്ങളും പ്രവർത്തനങ്ങളും ഉൽഭവിക്കുന്നത്. കൃപ ആദ്യമേ ഉണ്ടാകണം: വൈദിക ശുശ്രൂഷയുടെയും അത്മേനി പ്രവർത്തനത്തിന്റെയും ആരംഭം അതാകുന്നു...

പാപമോചനച്ചീട്ടു വില്പന സമ്പ്രദായത്തെ ഹസ്സ് രൂക്ഷമായി എതിർത്തു. ,,പാപമോചനച്ചീട്ടെന്നു വിളിക്കുന്ന ഈ നാറിയ ഏർപ്പാട്...പാപകരമായ ഈ വ്യാപാരത്തെക്കാൾ കൂടുതൽ കഠിനമായി ഞാൻ മറ്റൊന്തിനെയെങ്കിലും ഭർൽസിക്കുകയോ കുറ്റപ്പെടുത്തുകയോ ചെയ്യാറില്ല. കാരണം, പാപപരിഹാരത്തെ കച്ചവടച്ചരക്കായി മാറ്റുന്നതിനോളം ദൈവദൂഷണമായി മറ്റെന്തെങ്കിലുമുണ്ടെന്നു എനിക്കു തോന്നുന്നില്ല. ഏതാനും നാണയം കാടുത്ത് സ്വർഗ്ഗത്തെ വിലയ്ക്കു വാങ്ങാമെന്നു പാവപ്പെട്ടവരെയും ക്ലേശിക്കുന്നവരെയും തെറ്റായി വിശ്വസിപ്പിച്ച് അവരെ

---

ധി. ബംഗാളിൽ അടുത്ത സമയമുണ്ടായ ഭക്ഷ്യസമരത്തിൽത്തന്നെ ഒരു കോടിയിൽപരം രൂപയുടെ നഷ്ടം സംഭവിച്ചു. കേരളത്തിൽ അത്രയുമുണ്ടായില്ല. എങ്കിലും ഇവിടെയും കുറെ ലക്ഷം രൂപയുടെ നഷ്ടം വരുത്തിയതിനു ശേഷമേ പ്രക്ഷോഭകർ അടങ്ങിയുള്ളൂ. ഭക്ഷ്യക്ഷാമം പരിഹരിക്കാനുള്ള പ്രയത്നങ്ങൾക്ക് എത്രയും വിഘാതമുണ്ടാക്കാൻ കഴിയുമോ, അത്രയുമെല്ലാം പ്രക്ഷോഭണക്കാർ സാധിച്ചു. മുഖത്തോടു തോന്നിയ ക്ഷാത്രത്തിനു മൂക്കു മുറിച്ചപ്പോൾ നഷ്ടം വന്നതു മുഖത്തിനു മാത്രമല്ല. രാജ്യത്തിനു മുഴുവൻ നഷ്ടം വരുത്തുന്ന പ്രകടനങ്ങൾ ഒരുവക ഭ്രാന്താണെന്നു, സമാധാനമായിരിക്കുമ്പോൾ പ്രക്ഷോഭകർതന്നെ സമ്മതിക്കും. എന്നാൽ, പ്രക്ഷുബ്ധ അന്തരീക്ഷത്തിൽ പ്രജ്ഞ വെടിഞ്ഞു പ്രവർത്തിക്കുന്ന ഇത്തരം സ്വഭാവരീതി പരിഷ്കൃതമെന്നഭിമാനിക്കുന്ന ഒരു ജനതയ്ക്കും ചേർന്നതല്ല.

ഇന്ത്യ സമ്പൽസമൃദ്ധമായ ഒരു രാജ്യമല്ലെങ്കിലും, സംസ്കാരസമ്പന്നമാണെന്നാണ് അഭിമാനിക്കപ്പെടാറുള്ളത്. പല കാര്യത്തിലും പുരാതനമായ ചില സംസ്കാര വിശേഷങ്ങൾ അവർക്കുണ്ടുതാനും. എങ്കിലും ആഫ്റിക്കൻ കാപ്പിരികൾ കാട്ടിക്കൂട്ടുന്ന ചില ചേഷ്ടകൾ ഇവിടെയും പ്രകടിപ്പിക്കുന്നത് ഇന്ത്യയ്ക്ക് അഭിമാനകരമല്ല. ഇന്ത്യ ഒരു ജനാധിപത്യ രാജ്യമായി പുരോഗമിക്കണമെങ്കിൽ ചില സ്വഭാവ വിശേഷങ്ങൾ ജനങ്ങളിൽ വളർത്തണം. പക്വതയും, സഹിഷ്ണുതയും, പ്രതിപക്ഷ ബഹുമാനവും ഉള്ളിടത്തേ ജനാധിപത്യം പുരോഗമിക്കൂ. ജനങ്ങളുടെ സ്വഭാവമാണ് അവരുടെ ഭരണരീതികളിലും പ്രകടമാകുന്നത്. പ്രതിസന്ധിയുണ്ടാകുന്നതു ചില സംഭവവികാസങ്ങളുടെയോ, സാഹചര്യങ്ങളുടെയോ ഫലമാണെന്നു ചിന്തിക്കുന്നതു തെറ്റാണ്. ദേശീയമായ പ്രതിസന്ധികൾ ജനങ്ങളുടെ സ്വഭാവത്തിലുള്ള പ്രതിസന്ധികളുടെ ഫലമാണ്. ആത്യന്തികമായ അപഗ്രഥനത്തിൽ ഒരു വ്യക്തിയോ, സമൂഹമോ, ജനതയോ പുരോഗമിക്കുന്നതോ, അധഃപതിക്കുന്നതോ സ്വഭാവത്തിന്റെ ഫലമായാണ്.

സ്വഭാവശ്രേഷ്ഠതകൊണ്ടു ക്ഷാമത്തെയും, ദാരിദ്ര്യത്തെയും പരിഹരിക്കുവാൻ കഴിയും. മനുഷ്യനെ രക്ഷിക്കാൻ അവതരിച്ച ദൈവപുത്രൻ കുറെ സമ്പത്തും, സമൃദ്ധിയും പ്രദാനം ചെയ്യാനല്ല ഒരുങ്ങിയത്. മനുഷ്യന്റെ സ്വഭാവത്തിൽ പരിവർത്തനം വരുത്തണമെന്നുള്ള അടിസ്ഥാനതത്വമാണു ദിവ്യരക്ഷകൻ സ്വീകരിച്ചത്. ദാരിദ്ര്യവും, ക്ഷാമവും സ്വഭാവശ്രേഷ്ഠതയുള്ള ഒരു ജനത പരിഹരിക്കുന്നതു കേരളത്തിലും, ബംഗാളിലും നടത്തിയ തരത്തിലുള്ള അക്രമങ്ങൾവഴിയായിരിക്കയില്ല. സഹകരണപൂർവ്വമായ പ്രയത്നത്തിലും, ത്യാഗസന്നദ്ധതയിലുംകൂടി അവർ അതു പരിഹരിക്കും. പഠിപ്പുമുടക്കും, പണിമുടക്കുമല്ല അതിനുള്ള പ്രതിവിധി. കരിഞ്ചന്തയുമല്ല. ഇവയെല്ലാം മനുഷ്യസ്വഭാവത്തിന്റെ പ്രകടനങ്ങളായി ഓരോ സന്ദർഭത്തിൽ അനുഭവപ്പെടുകയാണ്.

വിമർശനങ്ങൾക്കും, പ്രക്ഷോഭണങ്ങൾക്കും പൗരജീവിതത്തിൽ അവയുടേതായ സ്ഥാനമുണ്ട്. പക്വതയുള്ള ഒരു ജനാധിപത്യത്തിൽ പ്രതിപക്ഷത്തിനു സ്ഥാനം നൽകിയിരിക്കുന്നതു മനഃപൂർവ്വമാണ്. ഭരണകക്ഷിയെപ്പോലെതന്നെ ചില ഉത്തരവാദിത്തങ്ങൾ പ്രതിപക്ഷങ്ങൾ നിറവേറ്റുന്നു. പ്രതിപക്ഷത്തിന്റെ യോഗ്യതകളും, പ്രവർത്തനരീതിയും ജനക്ഷേമകരമായ പ്രയത്നങ്ങൾക്ക് അനിവാര്യമാണ്. ജനാധിപത്യ വ്യവസ്ഥിതിയിൽ മന്ത്രിമാർക്കു തുല്യം ശമ്പളം പറ്റുന്ന ഒരു സ്ഥാനമാണു പ്രതിപക്ഷ നേതാവിന്റേത് എന്നുള്ളത് അധികമാരും ഓർക്കാറില്ല. അങ്ങനെ പ്രാധാന്യമുള്ള ഒരു ഘടകമാണു പ്രതിപക്ഷമെന്നുള്ളതു വിസ്മരിച്ചു ഭരണസ്ഥാനത്തു കടന്നുകൂടിയെങ്കിലേ തങ്ങൾക്കു രാജ്യസേവനം നിർവഹിക്കാൻ സാധിക്കൂ എന്നുള്ള ഒരു മനോഭാവമാണ് ഇന്ത്യയിലെ പ്രതിപക്ഷങ്ങൾ പ്രകടിപ്പിച്ചു കാണുന്നത്. തങ്ങൾക്കുള്ള നിലയും, മഹനീയമായ ഉത്തരവാദിത്തങ്ങളും അനുസ്മരിക്കുന്ന പ്രതിപക്ഷങ്ങൾ ബംഗാളിലെപ്പോലെയുള്ള അനിഷ്ടസംഭവങ്ങൾക്കിടയാക്കുകയില്ല. വിദ്യാർത്ഥികളെപ്പോലും കലാപരംഗത്തേയ്ക്കു വലിച്ചിഴച്ചുകൊണ്ടുവന്ന് അരാജകത്വം സൃഷ്ടിക്കാൻ ചില രാഷ്ട്രീയ നേതാക്കന്മാർ മടിക്കുന്നില്ല. മറ്റൊരുതരം മൂക്കുമുറിക്കലാണത്. ഭാവിയിൽ ചുമതലയുള്ള സ്ഥാനങ്ങൾ വഹിക്കേണ്ടവർക്കാണു ശിക്ഷണരാഹിത്യത്തിന്റെയും, വിധ്വംസക പ്രവർത്തനത്തിന്റെയും പരിശീലനം ചില രാഷ്ട്രീയ നേതാക്കന്മാർ നൽകുന്നത്. വേദനാജനകമായ ഒരു പരിതഃസ്ഥിതിയാണിത്. പ്രതിപക്ഷം ഭരണസ്ഥാനത്ത് ഒരിക്കൽ കയറിവരേണ്ടവരാണെന്നുള്ള ആത്മവിശ്വാസം അവർ പ്രകടിപ്പിക്കയാണു വേണ്ടത്.

ചർച്ചവീക്കിലി

കബളിപ്പിക്കുന്നതിനെക്കാൾ വലിയ ദൈവദൂഷണം മററെന്താണ്?.,

## ഹസ്സിനെ തെററിദ്ധരിച്ചു

ഹസ്സ് ജീവിച്ചിരുന്ന, സഭാചരിത്രത്തിലെ നിർണ്ണായകമായ ഘട്ടത്തിൽ, അദ്ദേഹം നവീകരണത്തിനു വേണ്ടിയല്ല ആഹ്വാനം മുഴക്കിയതെന്ന് സഭാപിതാക്കന്മാരിൽ ചിലർ ചിന്തിച്ചു. ഹസ്സിൻെറ ആശയങ്ങൾ, നിലവിലുള്ള വൈദികാധികാരത്തെ തകർത്തു തരിപ്പണമാക്കുന്നതിനു മാത്രമേ ഉതകുകയുള്ളുവെന്ന് അവർക്കു തോന്നി. ഹസ്സിൻെറ സിദ്ധാന്തങ്ങൾ 'ഫലപ്രാപ്തിയിലെത്തുന്ന പക്ഷം, മതപരവും സാമൂഹ്യവുമായ അരാജകത്വമാവും ഫലമെന്ന് അവർ ചിന്തിച്ചു. ഹസ്സ് അവസാനമായി തൻെറ എതിരാളികളെ നേരിട്ട കോൺസ്റ്റൻസ് കൗൺസിലിൽ, പല വൈദികരും പറഞ്ഞതു് ഹസ്സിൻെറ ഡിമാൻറുകൾ ക്രൈസ്തവലോകത്തിൻെറ തകർച്ചയ്ക്കു നിദാനമായിത്തീരുമെന്നാണ്. എന്നാൽ, താൻ നവീകരണം മാത്രമാണ് ആഗ്രഹിക്കുന്നതെന്നു ഹസ്സ് പ്രഖ്യാപനം ചെയ്തു. വ്യവസ്ഥാപിതമായ വിശ്വാസത്തിൽനിന്നു താൻ ഒട്ടുംതന്നെ വ്യതിചലിച്ചിട്ടില്ലെന്നു വിശ്വസിച്ചുകൊണ്ടാണു ഹസ്സ് മരിച്ചതു്.

പക്ഷേ അദ്ദേഹത്തിൻെറ വിശ്വാസങ്ങൾ സഭയെ ഭീഷണിപ്പെടുത്തിയെന്നതിൽ സംശയമില്ല. അദ്ദേഹം പാപ്പായുടെ ഒരു ബൂളാ അനുസരിച്ചില്ല. റോമിലേയ്ക്കു ക്ഷണിക്കപ്പെട്ടെങ്കിലും റോം സന്ദർശിക്കാൻ അദ്ദേഹം വിസമ്മതിച്ചു. പൗരോഹിത്യാധിപത്യത്തെയും പാപ്പായുടെ അപ്രമാദിത്വത്തെയും വെല്ലുവിളിച്ചതിലൂടെ ഹസ്സ് സഭയുടെ മദ്ധ്യമകാലഘടനയെ അപകടപ്പെടുത്തുകയായിരുന്നു. ഹസ്സ് ഉയർത്തിയ അപകടത്തിൻെറ സ്വഭാവം കോൺസ്റ്റൻസ് കൗൺസിലിലെ വേദവിപരീതവിചാരണയുടെ അവസാനമുള്ള വിധിപ്രഖ്യാപനത്തിൽ ബാംബർഗ് ബിഷപ്പ് ഇങ്ങനെ വ്യക്തമാക്കി: ..കൊടുങ്കാററ് ആഞ്ഞടിക്കുകയും വൻതിരകൾ കപ്പലിനെ ഉലയ്ക്കുകയും ചെയ്യുന്നതിനുമുമ്പ് സൂക്ഷ്മദൃക്കായ കപ്പിത്താൻ പായ് മടക്കാനും കയറുകൾ മടക്കിക്കെട്ടാനുമാരംഭിക്കുന്നു. എതിർപ്രവാഹങ്ങൾ ആരംഭിക്കുകയും അപകടം തന്നെ വിഴുങ്ങുമെന്ന നില സംജാതമാവുകയും ചെയ്യുമ്പോൾ അങ്ങനെ പ്രവർത്തിക്കുകയാണു കപ്പിത്താനു സഹായകമായിട്ടുള്ളതു്. നമ്മൾ വിഴുങ്ങപ്പെടാതിരിക്കാൻ വേണ്ടി നീർച്ചുഴിയെ ഭേദിച്ചു മുന്നേറുന്നതിനു കപ്പിത്താൻ നിർബന്ധിതനാകുന്നു. അതുപോലെതന്നെ പത്രോസിൻെറ കപ്പലിനെ കുടുക്കിലാക്കുന്നതിന് ഹസ്സും കൂട്ടുകാരും ചേർന്നു സൃഷ്ടിച്ചിട്ടുള്ള ക്ഷുബ്ധമായ നീർച്ചുഴി തകർക്കുക മാത്രമാണു പോംവഴി. ഇക്കാരണത്താൽ കപ്പൽ ജോലിക്കാർ ഒന്നടങ്കം നശിക്കുന്നതിനെക്കാൾ ഒരാളോ വേണ്ടിവന്നാൽ ഏതാനും പേരോ മരിക്കുന്നതാണു ഭേദം. അവൻ ഒരു നീർച്ചുഴിയായി മാററിയ ആഴത്തിൽത്തന്നെ അവൻ മുങ്ങിച്ചാവട്ടെ. സ്വാതന്ത്ര്യം നൽകരുതു്, മുടക്കുകൊണ്ടു മാത്രം മതിയാവുകയുമില്ല. വധശിക്ഷ നൽകണമെന്നു ഞാൻ വിധിപ്രഖ്യാപിക്കുന്നു... .

## മനസ്സാക്ഷിസ്വാതന്ത്ര്യം

മദ്ധ്യമയുഗത്തിനും ആധുനികയുഗത്തിനും ഇടയ്ക്കുള്ള ഒരു വലിയ കണ്ണിയാണ് കോൺസ്റ്റൻസ് കൗൺസിൽ: മനസ്സാക്ഷിയനുസരിച്ചു പ്രവർത്തിക്കുന്നതിനുള്ള സ്വാതന്ത്ര്യം വ്യക്തിയുടെ അവകാശമാണെന്നുള്ള ആശയഗതിയെ കൗൺസിൽ സുദൃഢമായി തിരസ്കരിച്ചു. പക്ഷേ, ആ തിരസ്കരണവും സഭയുടെ വൈദിക പരമാധിപത്യം സംബന്ധിച്ച ശാഠ്യവും വഴിയായി അഴിച്ചുപണിയാൻ വയ്യാത്ത ഒരു സംഭവശ്ശൃംഖലയ്ക്കുതന്നെ കൗൺസിൽ ബീജാവാപം ചെയ്തു.

കോൺസ്റ്റൻസ് കൗൺസിൽ മുതൽ വേംസ് സമ്മേളനം (1521) വരെ വളർച്ചയുടെ കാലഘട്ടമായിരുന്നു. ആ കാലഘട്ടത്തിൽ, മനസ്സാക്ഷിയനുസരിച്ചു പ്രവർത്തിക്കാനുള്ള സ്വാതന്ത്ര്യം വ്യക്തിക്കുണ്ടെന്നുള്ള ആശയവും ഏതു് അധികാരത്തിനു മുമ്പിലും സ്വന്തം മനസ്സാക്ഷിക്കനുസരിച്ചു പ്രവർത്തിക്കേണ്ടതു വ്യക്തിയുടെ ചുമതലയാണെന്നുള്ള സിദ്ധാന്തവും വളർന്നുകൊണ്ടിരുന്നു. ഓർത്തഡോക്സിയുടെയും താത്വികസംവാദത്തിൻെറയും കൂദാശാപരമായ ചങ്ങലകളിൽ കോൺസ്റ്റൻസ് കൗൺസിലിലെ പിതാക്കന്മാർ വെറളിപിടിച്ചു കടിച്ചു തൂങ്ങി. അവ പൊട്ടിച്ചെറിയുവാനാണ് യൂറോപ്പിൻെറ മനസ്സ് പിൽക്കാലത്തു യത്നിച്ചതു്.

ദൈവവുമായി നേരിട്ടു സംസർഗ്ഗം പുലർത്താനും മനസ്സാക്ഷി സംബന്ധിച്ച കാര്യങ്ങളിൽ പരമാധികാരം പുലർത്താനും വ്യക്തിക്കു് അവകാശമുണ്ടെന്നുള്ള നവീകരണസിദ്ധാന്തത്തിലേയ്ക്കു ലോകത്തെ നയിച്ച ജോൺ ഹസ്സിനോടു നമുക്കുള്ള കടപ്പാട് വലുതാണ്.

## താറാവിനെ പൊരിക്കരുതേ!

ചൂറിലെ ബിഷപ്പ് കോൺസ്റ്റൻസ് കൗൺസിലിൽ ചെയ്ത പ്രസംഗം ശ്രദ്ധിക്കപ്പെടാതെ പോയിയെന്നതു് അത്യന്തം സങ്കടകരമാണ്. അദ്ദേഹം പറഞ്ഞു: ..സ്വാതന്ത്ര്യത്തിനും അഭിമാനത്തിനും ജീവനും വേണ്ടി ഞാൻ വോട്ടു രേഖപ്പെടുത്തുന്നു! നിങ്ങൾ താറാവിനെ പൊരിക്കുന്ന പക്ഷം, ഒരുഗ്രമായ കൊടുങ്കാററ് ഉയർന്ന് അതിൻെറ തൂവലുകൾ എല്ലാ ഭാഗത്തേയ്ക്കും അടിച്ചു പരത്തും. അവ വർദ്ധിച്ച താല്പര്യത്തോടെ എല്ലായിടത്തും ആളുകൾ പെറുക്കിക്കൂട്ടും. ഇത്രയും നാൾ, കൈയിൽ കിട്ടിയവർ അതു കറുത്ത മഷിയിൽ മുക്കി ഹസ്സിനെ ന്യായീകരിച്ചുകൊണ്ടുള്ള ലേഖനങ്ങൾ എഴുതുക മാത്രമേ ചെയ്തുള്ളു. പക്ഷേ, നിങ്ങൾ താറാവിൻെറ രക്തം ചൊരിയുന്നപക്ഷം, അതിൻെറ തൂവലുകൾ രക്തത്തിൽ മുക്കി, മിന്നലിൻെറ തീനാളങ്ങളെക്കാൾ ചെമന്ന അക്ഷരത്തിൽ അവരെഴുതും. അങ്ങനെ വിരചിക്കുന്ന എഴുത്തുകൾപോലും കടുത്ത അന്ധകാരത്തിൽ തെളിഞ്ഞു കാണാറാകും. ഇക്കാരണത്താലും മററനേകം പരിഗണനകളാലും, ഞാൻ നിർദ്ദേശിക്കുന്നതു ക്രിസ്തീയമായ കരുണ നാം പ്രദർശിപ്പിക്കണമെന്നാണ്. വളരെ ധൃതഗതിയിൽ ചെയ്യുന്ന പ്രവൃത്തികൾ ഗുണത്തിനു പകരം കൂടുതൽ ദോഷങ്ങൾക്ക് ഇടയാക്കുമെന്നുള്ളതു നമ്മുടെയെല്ലാം അനുഭവത്തിൽ കാണാവുന്ന വസ്തുതയാണല്ലോ. നാം മേഘങ്ങളുടെ നേർക്ക് എറിയാൻ തുടങ്ങുന്ന കല്ലു് നിഷ്പ്രയാസം നമ്മുടെ തലയിൽത്തന്നെ വന്നു വീണേക്കാം..,

ഇതു വായിക്കുമ്പോൾ, നാം മന്ദസ്മിതം തൂകിയേക്കാം. പക്ഷേ, ജോൺ ഹസ്സ് വ്യക്തിയുടെ മതസ്വാതന്ത്ര്യാവകാശത്തിനുവേണ്ടി തീക്ഷ്ണതയോടെ വാദിച്ചപ്പോഴും, ക്രിസ്ത്യാനികൾ സഹോദരന്മാരാണെന്നും സഭ ഭൗതികസംഘടനയെക്കാൾ വലുതാണെന്നുമുള്ള ആശയം അദ്ദേഹം പുലർത്തിയിരുന്നുവെന്ന വസ്തുത നാം അനുസ്മരിക്കേണ്ടിയിരിക്കുന്നു. സത്യമെന്താണെന്നു കണ്ടുപിടിച്ചു് അതിനെ ആദരിക്കുന്നതിലൂടെ ക്രിസ്ത്യാനി ദൈവത്തോടുള്ള അനുസരണത്തിൽ സഹവിശ്വാസികളോടു കൂട്ടുചേരുകയാണ്. സത്യം ക്രിസ്തുവിനോടുള്ള സ്നേഹമായിത്തീർന്നു—ബൈബിളിൽ വെളിപ്പെടുത്തീട്ടുള്ള ക്രിസ്തുവിൻെറ യഥാർത്ഥ സ്നേഹം. ഈ സത്യം എല്ലാ ക്രിസ്ത്യാനികളെയും ഒരു കൂട്ടായ്മയിൽ ഒരുമിച്ചു ചേർക്കുന്നു.

മനുഷ്യനും മനുഷ്യനും തമ്മിലുള്ള സങ്കടകരമായ അകൽച്ച പരിഗണിക്കുമ്പോൾ, ഹസ്സ് ഇരുപതാം നൂററാണ്ടിനു നിസ്സാരമായ പാഠമൊന്നുമല്ല നൽകുന്നതെന്നു കാണാം. ജോൺ ഹസ്സ് പ്രഖ്യാപിച്ച വ്യക്തിസ്വാതന്ത്ര്യവാദത്തോടൊപ്പം സഹിഷ്ണത പാലിക്കുവാനും ക്ഷമിക്കുവാനും അദ്ദേഹം ആഹ്വാനം ചെയ്തു. അതുവഴി, എല്ലാ വിധത്തിലുള്ള നിഗളത്തെയും സ്വയം സംതൃപ്തിയെയും അദ്ദേഹം കുററപ്പെടുത്തുകയായിരുന്നു. ..ദൈവത്തെയോർത്തു് ശിക്ഷാവിധിയുടെ അപകടകരമായ കെണി എൻെറ വഴിയിൽ നിങ്ങൾ വയ്ക്കരുതേയെന്നു ഞാൻ അഭ്യർത്ഥിക്കുന്നു. എനിക്കു യാതൊരറിവുമില്ലാത്ത പ്രഖ്യാപനങ്ങൾ—ദൈവവും മനസ്സാക്ഷിയുമാണ് ഇക്കാര്യത്തിൽ എൻെറ സാക്ഷികൾ—ആണയിട്ടുപേക്ഷിക്കാൻ എന്നെ ഹേമിക്കരുതേ.., സത്യത്തോടുള്ള കൂറു സംബന്ധിച്ചിടത്തോളം ഹസ്സ് ഇരുപതാം നൂററാണ്ടിനു് മഹത്തായ ഒരു പാരമ്പര്യമാണു വിട്ടേച്ചു പോയിട്ടുള്ളതു്—ക്ഷമിക്കുന്നതിനും സ്നേഹിക്കുന്നതിനുമുള്ള ഒരാഹ്വാനം. ..സത്യത്തെ അന്വേഷിക്കുക, സത്യം കേൾക്കുക, സത്യം പഠിക്കുക.... എന്തുകൊണ്ടെന്നാൽ സത്യം നിങ്ങളെ സ്വതന്ത്രരാക്കും..,

(—..പ്രസ്ബിററീരിയൻ ലൈഫ്,.ലെ ഒരു ലേഖനം വേൾഡ് ക്രിസ്ത്യൻ ഡൈജസ്റ്റിൽ ഉദ്ധരിച്ചിരുന്നതിൻെറ തർജ്ജമ: വിവർത്തനം: എം. കുര്യൻ)



# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

യോഹന്നാൻ 14:25–31.

പരിശുദ്ധാത്മാവു സത്യത്തിന്റെ ആത്മാവാണ്. കർത്താവു പഠിപ്പിച്ച സത്യങ്ങളെ അവൻ ഓർമ്മപ്പെടുത്തുകയും പുതിയ സത്യങ്ങളെ പഠിപ്പിക്കയും ചെയ്യും. കർത്താവിന്റെ ഈ വാഗ്ദാനം സഭയുടെ ജീവിതത്തിൽ അൽഭുതകരമായ വിധത്തിൽ നിറവേറ്റപ്പെട്ടിട്ടുണ്ട്. ഇപ്പോഴും നിറവേറ്റപ്പെട്ടുകൊണ്ടിരിക്കയാണ്. കർത്താവിന്റെ ഉപദേശത്തെ ഗ്രഹിക്കുവാനും ഓരോ തലമുറയുടെയും ആവശ്യാനുസരണം അതിനെ വ്യാഖ്യാനിക്കുവാനും, പരിശുദ്ധാത്മാവു നമ്മെ സഹായിക്കുന്നു. നമ്മുടെ ആവശ്യങ്ങൾ മുൻ തലമുറകളുടേതിൽനിന്നു വ്യത്യസ്തമാണ്. അവയെ നിറവേറ്റത്തക്കവണ്ണം പരിശുദ്ധാത്മാവു നമുക്കു നടത്തിപ്പും നിർദ്ദേശവും നൽകുന്നു. പരിശുദ്ധാത്മാവിന്റെ ഏറ്റവും വലിയ ദാനങ്ങളിലൊന്നാണ് സമാധാനം. എത്ര കുഴഞ്ഞ പ്രശ്നങ്ങളെയും ആന്തരീയസമാധാനത്തോടും ശുഭാപ്തിവിശ്വാസത്തോടുംകൂടി അഭിമുഖീകരിക്കുവാൻ പരിശുദ്ധാത്മാവു നമ്മെ സഹായിക്കും.

## ബുധൻ

യോഹന്നാൻ 15:1–10.

തൊട്ടു മുമ്പുള്ള വാക്യത്തിൽ നിന്ന് യേശു മാളികമുറി വിട്ട് ശിഷ്യന്മാരോടുകൂടി യെരുശലേം ദേവാലയത്തിലേയ്ക്കു പോയതായി വിചാരിക്കാം. ദേവാലയ കവാടത്തിൽ കൊത്തപ്പെട്ടിരുന്നമനോഹരമായ മുന്തിരിവള്ളി യിസ്രായേലായ മുന്തിരിവള്ളിയുടെ ജീവൻ ദൈവത്തിന്റെ വിശുദ്ധ സ്ഥലത്തെ ആശ്രയിച്ചിരുന്നു എന്നുള്ള വസ്തുത അനുസ്മരിക്കുവാൻ കർത്താവിനെ സഹായിച്ചിരിക്കാം. തന്റെ പിൻഗാമികൾക്കു തന്നോടുള്ള ബന്ധത്തെ വ്യക്തമാക്കുവാനായി മുന്തിരിവള്ളിയുടെ ഉപമ കർത്താവു പഠിപ്പിച്ചു. ഒരു വൃക്ഷത്തിനു കൊമ്പുകളോടുള്ളതിനെക്കാൾ അടുത്ത ഒരു ബന്ധം സങ്കല്പിക്കുക സാദ്ധ്യമല്ല. ഒന്നിനു മറേറതില്ലാതെ ജീവിതം തന്നെ അസാദ്ധ്യമാണ്. അതുപോലെതന്നെ നമുക്കു ക്രിസ്തുവിനെക്കൂടാതെ ജീവിക്കുക സാദ്ധ്യമല്ല. ജീവിതത്തിൽ നാം പരാജയപ്പെടുന്നെങ്കിൽ അതിനുള്ള കാരണം നാം ക്രിസ്തുവിൽ വേണ്ടപോലെ ആശ്രയിക്കുന്നില്ല എന്നുള്ളതായിരിക്കും. നമുക്കു കർത്താവിനെ ആവശ്യമുണ്ട്. കർത്താവിനു നമ്മെയും ആവശ്യമുണ്ട്. മുന്തിരിക്കു ഫലം കായ്ക്കുണമെങ്കിൽ കൊമ്പുകൾ ആവശ്യമാണ്. എന്നാൽ മുന്തിരി ഫലം കായ്ക്കുവാൻ അതിനെ ചെത്തി വെടിപ്പാക്കേണ്ട ആവശ്യവുമുണ്ട്. കർത്താവിന്റെ ശിക്ഷണത്തിനു നാം വിധേയരാണോ?

## വ്യാഴം

യോഹന്നാൻ 15:11–19.

കർത്താവ് ഒരന്ത്യ ദാനമായി തന്റെ സമാധാനം ശിഷ്യന്മാർക്കു നൽകി. ഇപ്പോൾ തന്റെ സന്തോഷവും അതേ തുടർന്നു തന്റെ സ്നേഹവും താൻ അവർക്കു നൽകുന്നു. ആത്മാവിന്റെ ഏറ്റവും വലിയ ഫലങ്ങളാണ് ഇവ മൂന്നും. കർത്താവിനെ സ്നേഹിക്കുകയും അവന്റെ സ്നേഹത്തിന്റെ ആത്മാവിനെ പ്രാപിക്കുകയും ചെയ്യുന്നവർ അന്യോന്യം സ്നേഹിക്കാതിരിക്കയില്ല. കർത്താവിന്റെ ഏറ്റവും വലിയ കല്പന നാം അന്യോന്യം സ്നേഹിക്കണമെന്നുള്ളതാണ്. നാം കർത്താവിനെ സ്നേഹിക്കുന്നതിന്റെ തെളിവാണ് അത്. ക്രിസ്തീയ ജീവിതം ഭയത്തിൽനിന്നുള്ള അനുസരണമോ കേവലം കടമ നിറവേററുകയോ അല്ല. കർത്താവു നമ്മെ സ്നേഹിതന്മാർ എന്ന പദവിയിലേയ്ക്കു വിളിച്ചിരിക്കുന്നു. സ്നേഹത്തിൽനിന്നുള്ള അനുസരണമാണു ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനം. നമ്മിൽ വിളങ്ങുന്ന സ്നേഹവും സന്തോഷവും സമാധാനവും നാം ക്രിസ്തുവിന്റെ ശിഷ്യന്മാരാണെന്നു വെളിപ്പെടുത്തും. അങ്ങനെ ക്രിസ്തുവിനു സാക്ഷ്യം വഹിക്കുവാനായി താൻ നമ്മെ തിരഞ്ഞെടുത്തിരിക്കുന്നു.

## വെള്ളി

15:20–16:12.

ലോകത്തിന്റെ എതിർപ്പും ഉപദ്രവവും പീഡനവും ക്രിസ്ത്യാനികൾ പ്രതീക്ഷിക്കണം. ക്രൂശിക്കപ്പെട്ട ക്രിസ്തുവിന്റെ അനുയായികൾ അവയെ ഒഴിവാക്കാൻ ആഗ്രഹിക്കരുത്. ലോകത്തിന്റെ എതിർപ്പു നമ്മെ നിരാശപ്പെടുത്തുകയോ നമ്മിൽ വിദ്വേഷമുളവാക്കുകയോ ചെയ്യരുത്. സത്യത്തിനു സാക്ഷ്യം വഹിക്കുകയും ക്രിസ്തുവിന്റെ ഭാഗത്തു നിലകൊള്ളുകയും ചെയ്യുന്നതിന്റെ ഫലമായി കഷ്ടമനുഭവിക്കേണ്ടി വരുന്നെങ്കിൽ അതൊരു പദവിയായി നാം സന്തോഷത്തോടെ സ്വീകരിക്കണം. മരണത്തോളമുള്ള അനുസരണവും സ്നേഹത്തോടുകൂടിയ കഷ്ടാനുഭവവുമാണ് നമ്മുടെ കർത്താവിന്റെ വിജയരഹസ്യം. ക്രിസ്ത്യാനിക്കും വിജയത്തിലേയ്ക്കുള്ള മാർഗ്ഗം അതാണ്.

## ശനി

യോഹന്നാൻ 16:13–22.

,,കുറഞ്ഞൊന്നു കഴിഞ്ഞിട്ടു നിങ്ങൾ എന്നെ കാണുകയില്ല. പിന്നെയും കുറഞ്ഞൊന്നു കഴിഞ്ഞിട്ട് എന്നെ കാണും,, ഈ വചനം കർത്താവിന്റെ മരണത്തെയും ഉയിർത്തെഴുന്നേല്പിനെയും എന്നപോലെ സ്വർഗ്ഗാരോഹണത്തെയും രണ്ടാമത്തെ വരവിനെയും സൂചിപ്പിക്കുന്നതായി സുവിശേഷകൻ വിചാരിക്കുന്നു. കർത്താവിനെ മുഖാമുഖമായി കാണുവാൻ കഴിയാത്ത കാലം വരുമ്പോൾ ശിഷ്യന്മാർക്കു സ്വാഭാവികമായി ദുഃഖമുണ്ടാകും. എന്നാൽ സ്വർഗ്ഗാരോഹണത്തിനു ശേഷമുള്ള സുവിശേഷപ്രവർത്തനത്തിൽ കർത്താവിന്റെ സാന്നിദ്ധ്യബോധവും ശക്തിയും അവർക്കനുഭവപ്പെടുമ്പോൾ അവർക്ക് അളവററ സന്തോഷവുമുണ്ടാകും. ലോകത്തെ ജയിക്കുന്ന വിശ്വാസത്തിന് ദുഃഖവും മരണവും അഭിമുഖീകരിക്കേണ്ടി വരും. എന്നാൽ അവ നിത്യമായ സന്തോഷത്തിന്റെ നാന്ദിയാണെന്നു ക്രിസ്ത്യാനിക്കറിയാം. ഏതെല്ലാം അനുഭവങ്ങൾ ഉണ്ടായാലും ക്രിസ്തുവിന്റെ സാന്നിദ്ധ്യം നമുക്കു നഷ്ടപ്പെടുകയില്ല. ക്രിസ്ത്യാനിക്ക് അതു മതി.

## ഞായർ

ഗലാത്യർ 4:21–5:1.

ക്രിസ്തുവിലുള്ള സ്വാതന്ത്ര്യത്തെ വ്യക്തമാക്കുവാൻ പൗലൂസ് ശ്ലീഹാ പഴയനിയമത്തിൽനിന്ന് ഒരുദാഹരണമെടുക്കുന്നു. അബ്രഹാമിന്റെ ഭാര്യയായ സാറാ വാഗ്ദത്ത പ്രകാരം ഇസഹാക്കിനെ പ്രസവിച്ചപ്പോൾ അടിമയായിരുന്ന ഹാഗാറിനെയും അവളുടെ പുത്രനായ ഇസ്മായേലിനെയും അദ്ദേഹം പുറത്താക്കി. ക്രിസ്തു വരുന്നതു വരെ യിസ്രായേൽക്കാർ യഹൂദന്യായപ്രമാണത്തിന്റെ അടിമകളായിരുന്നു. ക്രിസ്തു അടിമകളായിരുന്ന നമ്മെ സ്വതന്ത്രരാക്കി. ഇപ്പോൾ നാം പുത്രന്മാരാണ്. നിയമങ്ങൾ അനുസരിച്ചു ജീവിക്കുവാനുള്ള നമ്മുടെ ശ്രമമോ നമ്മുടെ പുണ്യപ്രവൃത്തികളോ നമ്മെ ദൈവത്തിങ്കൽ എത്തിക്കയില്ല. ക്രിസ്തുവിൽ വിശ്വസിക്കുന്ന നമുക്ക് അവന്റെ കൃപയാൽ ദൈവ

പ്രതിവാര പ്രഭാഷണം

# ആത്മരക്ഷയ്ക്കുള്ള മാർഗ്ഗം

എം. തൊമ്മൻ

,,നിങ്ങൾ ക്ഷമകൊണ്ടു നിങ്ങളുടെ പ്രാണനെ നേടും.,, (ലൂക്കോസ് 21:19)

,,ഒരു മനുഷ്യൻ സർവ്വലോകവും നേടീട്ടും തന്റെ ജീവനെ നഷ്ടപ്പെടുത്തിയാൽ അവനു് എന്തു പ്രയോജനം?,, (മത്തായി 16:26)

ആത്മാവുണ്ടെന്നു വിശ്വസിക്കുന്നവരെല്ലാം ആത്മാവിന്റെ രക്ഷയ്ക്കായി ആഗ്രഹിക്കുകയും അതു സർവ്വപ്രധാനമായി കരുതുകയും ചെയ്യുന്നു. എന്നാൽ ആത്മാവിന്റെ രക്ഷയെക്കുറിച്ചു വേണ്ടത്ര വ്യക്തവും ക്രിസ്തീയവുമായ ധാരണ പലർക്കുമില്ല. നാം മരിച്ചാലും നമ്മുടെ ആത്മാവു്, അല്ലെങ്കിൽ പ്രാണൻ, ജീവൻ, അവശേഷിക്കുമെന്നും നിത്യമായി തുടരുമെന്നുമാത്രമല്ല ആത്മരക്ഷ എന്ന പദംകൊണ്ടു ക്രിസ്ത്യാനി അർത്ഥമാക്കുന്നതു്. നമുക്കു് എന്നേക്കുമായി നൽകപ്പെട്ട ഒന്നല്ല നമ്മുടെ ആത്മാവു്; നാം നേടേണ്ട ഒന്നാണു്. ,,നിങ്ങൾ ക്ഷമകൊണ്ടു നിങ്ങളുടെ പ്രാണനെ നേടും,, എന്നാണു കർത്താവു പറഞ്ഞിട്ടുള്ളതു്. നാം ജനിക്കുമ്പോൾത്തന്നെ നമുക്കൊരാത്മാവുണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ ആ ആത്മാവിനെ നാം നേടിയെടുക്കേണ്ട ആവശ്യംഉണ്ടു്. ജനനസമയത്തു നമുക്കു ലഭിച്ച നിലയിലോ മരണസമയത്തു് അതു് ആയിത്തീർന്ന നിലയിൽ മാത്രമോ അല്ല ആത്മാവു് തുടർന്നു ജീവിക്കുന്നതു്. നാം അതിനെ വളർത്തുന്ന രീതിയിലും അളവിലും ഈ ലോകത്തിൽവച്ചും പരലോകത്തിൽവച്ചും അതു വളർന്നുകൊണ്ടിരിക്കും. ഈ നിത്യമായ വളർച്ചയ്ക്കാണു് ആത്മാവിനെ നേടുക എന്നു പറയുന്നതു്. പണി പൂർത്തിയായ ഒരു ഉരുപ്പടിയായിട്ടല്ല, പ്രത്യുത വികസനസാദ്ധ്യതയുള്ള ഒരു ബീജമായിട്ടാണു് ആത്മാവു നമുക്കു ഭരമേല്പിക്കപ്പെടുന്നതു്.. ദൈവത്തിന്റെ സഹായത്താൽ നാം അതിനെ പരിചരിച്ചു പോഷിപ്പിച്ചു്. ദൈവം ആഗ്രഹിക്കുന്ന രൂപത്തിലും പൂർണ്ണതയിലേയ്ക്കും അതിനെ വളർത്തിക്കൊണ്ടിരിക്കണം. എങ്കിൽ മാത്രമേ അതു് യഥാർത്ഥത്തിലും സ്ഥിരമായും നമ്മുടേതായിത്തീരുകയുള്ളു. അല്ലാത്തപക്ഷം അതു നമുക്കു നഷ്ടപ്പെട്ടു പോകാം. ആത്മാവിന്റെ രക്ഷയ്ക്കു നമ്മുടെ ക്ഷമയോടുകൂടിയ പ്രയത്നവും സഹനവും ത്യാഗവും എല്ലാം ആവശ്യമാണു്.

ദൈവത്തിന്റെ ദാനങ്ങളിൽ നമുക്കു നിത്യമായി നമ്മുടേതാക്കിത്തീർക്കാവുന്ന ഏക ദാനം നമ്മുടെ ആത്മാവു്, അല്ലെങ്കിൽ ജീവൻ ആണു്. ധനം, ബുദ്ധിശക്തി, മററു കഴിവുകൾ, ആരോഗ്യം, സൗന്ദര്യം, സാമുദായികനില എന്നിവയെല്ലാം താൽക്കാലികമാണു്. എപ്പോഴെങ്കിലും അവയ്ക്കു ഹാനി ഭവിക്കുകയോ അവ എന്നേക്കുമായി നമുക്കു നഷ്ടപ്പെടുകയോ ചെയ്തേക്കാം. എന്നാൽ ആത്മാവിന്റെ നില അതല്ല. അതിനെ ഒരു നിത്യസമ്പാദ്യമാക്കിത്തീർക്കുവാൻ ദൈവസഹായത്താൽ നമുക്കു കഴിയും. നമ്മുടെ ആത്മാവിനെ ഒരു വശത്തും, നമുക്കുള്ള മററെല്ലാററിനെയും മറുവശത്തും വച്ചു തുലനം ചെയ്യാൻ നമ്മെ സഹായിക്കുന്ന ഒരു വേദഭാഗമുണ്ടു്. (ലൂക്കോസ് 16:10–12) ,,അത്യല്പത്തിൽ വിശ്വസ്തനായവൻ അധികത്തിലും വിശ്വസ്തൻ. അത്യല്പത്തിൽ നീതികെട്ടവൻ അധികത്തിലും നീതികെട്ടവൻ. നിങ്ങൾ അനീതിയുള്ള മാമ്മോനിൽ വിശ്വസ്തരായില്ല എങ്കിൽ സത്യമായതു നിങ്ങളെ ആർ ഭരമേല്പിക്കും? അന്യമായതിൽ വിശ്വസ്തരായില്ല എങ്കിൽ നിങ്ങൾക്കു സ്വന്തമായതു് ആർ തരും?,, അന്യമായതു്, സ്വന്തമായതു് എന്നീ പദങ്ങൾ പ്രത്യേകം ശ്രദ്ധേയമാണു്. സ്വന്തമായതു നമ്മുടെ ആത്മാവാണു്. നമുക്കുള്ള മററെല്ലാ ദാനങ്ങളും അന്യമാണു് (അല്ലെങ്കിൽ അന്യന്റേതാണു്). അവ താൽക്കാലികമായി നമ്മുടെ കൈവശത്തിൽ ഇരിക്കുന്നെന്നേയുള്ളു. എന്നാൽ ഈ താൽക്കാലിക ദാനങ്ങളെ നാം കൈകാര്യം ചെയ്യുന്ന വിധവും നമ്മുടെ ആത്മരക്ഷയും തമ്മിൽ ബന്ധമുണ്ടു്. മററു ദാനങ്ങൾ അല്പമായിട്ടുള്ളവയാണെങ്കിലും അവയിലുള്ള വിശ്വസ്തതയ്ക്കു് ആത്മികപ്രാധാന്യമുണ്ടു്. ധനം ഏതു മാർഗ്ഗത്തിൽക്കൂടി സമ്പാദിച്ചാലും തരക്കേടില്ല, നമ്മുടെ കൈയിൽ വന്നുചേരുന്ന പണം ഏതു വിധത്തിൽ വിനിയോഗിച്ചാലും തെററില്ല, അതു നമ്മുടെ സ്വന്തം കാര്യമാണു്, നമ്മുടെ നിത്യത്തൊഴിൽ ചെയ്യുന്ന കാര്യത്തിൽ ശ്രദ്ധയോ അശ്രദ്ധയോ, ആത്മാർത്ഥതയോ, അലസതയോ, വിശ്വസ്തതയോ, അവിശ്വസ്തതയോ എന്തു വന്നാലും കുഴപ്പമില്ല—നമുക്കു നഷ്ടത്തിനിടയാകാതിരുന്നാൽ മതി. നമ്മുടെ രഹസ്യജീവിതം എങ്ങനെ ആയാലും വേണ്ടില്ല, അതു മററുള്ളവരുടെ ദൃഷ്ടിയിൽപ്പെടാതിരിക്കയും നമ്മുടെ സാമുദായികനിലയെ ബാധിക്കാതിരിക്കയും ചെയ്താൽ മതി—എന്നിങ്ങനെയുള്ള കേവലം ലൗകികമനുഷ്യരുടെ ചിന്താഗതി ഒരു ക്രിസ്ത്യാനിക്കു സ്വീകാര്യമല്ല. അതിനു വഴിപ്പെട്ടാൽ അതു് ആത്മാവിന്റെ നിത്യനാശത്തിനു വഴിതെളിക്കും.

ആത്മാവു നമ്മുടെ ആളത്വത്തെ മുഴുവൻ പ്രതിനിധീകരിക്കുന്നു—നമ്മുടെ ചിന്ത, വികാരങ്ങൾ, നിയാമകശക്തി എന്നിവയെല്ലാം. ആത്മരക്ഷ എന്നു പറയുന്നതിൽ നമ്മുടെ ആളത്വത്തിന്റെ മുഴുവൻ രക്ഷയാണു് അന്തർഭവിച്ചിരിക്കുന്നതു്. ദൈവം ഉദ്ദേശിച്ചിട്ടുള്ള പൂർണ്ണമായ വികസനവും വളർച്ചയും അതിൽ ഉൾപ്പെടുന്നു. ,,സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു സൽഗ്ഗുണസമ്പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗ്ഗുണസമ്പൂർണ്ണരാകുവിൻ,, എന്നുള്ളതാണു നമ്മെക്കുറിച്ചു കർത്താവിന്റെ ആജ്ഞയും ആഗ്രഹവും. ഇതു് ഇഹലോകത്തിൽ സാദ്ധ്യമല്ല. ജീവിതത്തിന്റെ ഒരു ,,കിൻഡർഗാർട്ടൻ,, മാത്രമായ ഈ ലോകത്തിൽ ചില ആദ്യപാഠങ്ങൾ പഠിക്കാനുള്ള അവസരമേ നമുക്കു ലഭിക്കുന്നുള്ളു. എന്നാൽ അതുപോലും പഠിക്കാത്തപക്ഷം പരലോകത്തിൽ നമ്മുടെ സ്ഥിതി എന്തായിരിക്കുമെന്നു ഖണ്ഡിതമായി പറ

## തിങ്കൾ

യോഹന്നാൻ 16:23–27.

ശിഷ്യന്മാർ അവരുടെ പരിഭ്രമത്തിൽ കർത്താവിനോടു പല ചോദ്യങ്ങൾ ചോദിക്കയുണ്ടായി. ആസന്നഭാവിയിൽ സത്യത്തിന്റെ ആത്മാവായ പരിശുദ്ധാത്മാവു വന്നു് അവരുടെ സംശയങ്ങൾക്കെല്ലാം നിവാരണമുണ്ടാക്കും. അപ്പോൾ അവർ ചോദ്യങ്ങൾ ചോദിക്കുന്നതിനു പകരം കർത്താവിന്റെ നാമത്തിൽ അപേക്ഷിക്കും. അവരുടെ അപേക്ഷകൾക്കു ഉത്തരം ലഭിക്കുകയും ചെയ്യും. യേശുവിനോടു കൂടുതൽ അടുക്കുന്നവർ അവന്റെ ഉപദേശങ്ങളിൽ പങ്കുകൊള്ളുകയും അവന്റെ സഹപ്രവർത്തകരായിത്തീരുകയും ചെയ്യും. അപ്പോൾ കർത്താവിന്റെ നാമത്തിലുള്ള പ്രാർത്ഥന കൂടുതൽ അർത്ഥവത്തും ആവശ്യവുമായിത്തീരും. നമ്മുടെ പ്രാർത്ഥനകൾ നിസ്വാർത്ഥവും കർത്താവിന്റെ ഉദ്ദേശ്യങ്ങൾക്കനുയോജ്യവുമായിത്തീരുന്ന അളവിൽ അവയ്ക്കു് ഉത്തരം ലഭിക്കും. ക്രിസ്തീയമായ പ്രാർത്ഥന നമ്മെ പഠിപ്പിക്കുവാൻ കർത്താവിനോടപേക്ഷിക്കാം.

# സഭ വിട്ടുപോകുന്നവർ

സിറിയൻ ഓർത്തഡോക്സ് സഭയിൽനിന്നു് അന്യ സഭകളിലേയ്ക്കു പോകുന്നവരുടെ സംഖ്യ ഒട്ടും അവഗണനീയമല്ലാത്തതിൽ ഖേദിക്കുന്ന ഒരു സമുദായസ്നേഹി അതിനു ചില പ്രതിവിധികൾ നിർദ്ദേശിച്ചതു് ,,ചർച്ചുവീക്കിലി,,യിൽ ഞങ്ങൾ വായിച്ചു. ഐക്യപ്രസ്ഥാനത്തിലും കൂട്ടായ്മയോഗങ്ങളിലും സഭാംഗങ്ങൾ സംബന്ധിച്ചാൽ ,,പച്ച പ്രോട്ടസ്റ്റന്റു,,കാരായി പോകുമെന്നു് അദ്ദേഹം ഭയപ്പെടുന്നു. വിവാഹത്തിനുവേണ്ടി സഭാപരിവർത്തനം ചെയ്യുന്നതു തെററാണു് എന്നു പറകയോ പഠിപ്പിക്കുകയോ ചെയ്യാത്തതിൽ അദ്ദേഹം ഖേദിക്കുന്നു. ഈ സമുദായസ്നേഹിയുടെ ആത്മാർത്ഥതയെ ഞങ്ങൾ ചോദ്യംചെയ്യുന്നില്ല. എങ്കിലും അദ്ദേഹം കാണുന്ന വിപത്തുകൾ ദൂരീകരിപ്പാൻ വല്ല പദ്ധതികളും സഭാനായകന്മാർ പ്ളാൻ ചെയ്താൽ പല സ്ഥാനങ്ങളിലും പ്രതിഷേധവും ബഹളവും ഉണ്ടാകുമെന്നുള്ളതിനു രണ്ടു പക്ഷമില്ല. അദ്ദേഹംതന്നെയും ഇങ്ങനെയൊരു കുഴപ്പം ഉണ്ടാകാമെന്നു സമ്മതിക്കുന്നു.

ഓർത്തഡോക്സ്സഭ എത്ര പഴക്കമുള്ള സഭയാണെങ്കിലും സാർവ്വത്രിക സഭയുടെ ഒരു ഘടകം മാത്രമാണു്. അഥവാ കമ്യൂണിയൻ ആണു് എന്ന വസ്തുത ഒരിക്കലും വിസ്മരിച്ചുകൂടാത്തതാകുന്നു. ഓർത്തഡോക്സ്സഭ മാത്രമാണു സത്യസഭ, ഇതരവിഭാഗങ്ങളുമായി അതിലുള്ളവർക്കു് ഒരു ബന്ധവും പാടില്ല എന്നാണു സമുദായസ്നേഹിയുടെ അഭിപ്രായമെങ്കിൽ ഇതര സഭകളുമായുള്ള എല്ലാ സംസർഗ്ഗങ്ങളിൽനിന്നും അവർ ഒഴിഞ്ഞു നിൽക്കേണ്ടിവരും. റോമാസഭയെന്നോ, പ്രോട്ടസ്റ്റന്റ് വിഭാഗങ്ങൾ എന്നോ ഉള്ള ചേരിതിരിവിനപ്പുറമായി കിഴക്കൻ സഭയിൽപ്പെട്ട ഇതര സമൂഹങ്ങളിൽനിന്നുപോലും സിറിയൻ ഓർത്തഡോക്സ് സഭക്കാർ വിഘടിച്ചുനിൽക്കേണ്ടിവരും. എന്നാൽ ഇന്നത്തെ എക്യൂമെനിക്കൽ സാഹചര്യത്തിൽ പരസ്പര ആദരവിലും സഹകരണത്തിലും പോകുന്നതിനാണല്ലോ അവരുടെ നായകന്മാർ സന്നദ്ധത പ്രദർശിപ്പിക്കുന്നതു്. അതുകൊണ്ടു് ഐക്യപ്രസ്ഥാനങ്ങളെയും കൂട്ടായ്മയോഗങ്ങളെയും അപലപിക്കേണ്ട ആവശ്യം ഇല്ല. വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിലുംമററും സഭയുടെ പ്രധാനികൾ പോകുന്നതിനാൽ അവർ പച്ച പ്രോട്ടസ്റ്റൻറുകാർ ആകുമെന്നു് ആരും ഭയപ്പെടുന്നുമില്ല. കൂട്ടായ്മയോഗങ്ങളിലും ഐക്യപ്രസ്ഥാനത്തിലും സഹകരിക്കുന്നതിനാൽ സിറിയൻ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു് ഒരു നന്മയും ഉണ്ടാകുന്നില്ല എന്നു പറയാൻ കഴിയുമോ? ഈ രംഗങ്ങളിൽ അവർക്കു ലഭിക്കുന്ന ആത്മീയനേട്ടം അവരുടെ സഭാമണ്ഡലങ്ങളിൽ ലഭിക്കാത്ത കാലത്തോളം അവർ ഈ സ്വാതന്ത്ര്യം കാണിക്കതന്നെ ചെയ്യും.

വിവാഹത്തിനുവേണ്ടിയുള്ള സഭാ പരിവർത്തനമാണു് നമ്മുടെ സമുദായസ്നേഹിയെ വേദനിപ്പിക്കുന്ന മറെറാരു സംഗതി. ആണ്ടുതോറും ഓർത്തഡോക്സ് സഭയിലെ പെൺകുട്ടികളിൽ നല്ല ഒരു വിഭാഗം ഇതര സഭകളിലേയ്ക്കു് എല്ലാ പ്രോൽസാഹനങ്ങളുമായി അയയ്ക്കപ്പെടുകയാണു ചെയ്യുക. ആരും വിവാഹത്തിനുവേണ്ടി സഭാ പരിവർത്തനം ചെയ്യുന്നില്ല. വിവാഹം കഴിഞ്ഞിട്ടു് പരിവർത്തനത്തിലാകുകയാണു ചെയ്യുക. ഇങ്ങനെയുള്ള വിവാഹം എപ്പോഴും സിറിയൻ ഓർത്തഡോക്സുകാർക്കു് നഷ്ടമാണു് എന്നു കരുതണമോ? അന്യസഭകളിലെ പെൺകുട്ടികൾ എല്ലാ പ്രോൽസാഹനങ്ങളുമായി അങ്ങോട്ടും ചെല്ലാറുണ്ടല്ലോ. അവരെ സ്വാഗതം ചെയ്കയല്ലാതെ അന്യവിഭാഗത്തിൽപ്പെട്ടവർ എന്നു പറഞ്ഞു നിഷേധിക്കാറില്ലല്ലോ. അതുകൊണ്ടു് ഇതര സഭാവിഭാഗങ്ങളുമായുള്ള വിവാഹബന്ധത്തെ നിരുൽസാഹപ്പെടുത്തേണ്ട ആവശ്യം ഞങ്ങൾ കാണുന്നില്ല.

സഭയ്ക്കു് ഒരു ശിക്ഷണമുണ്ടായിരിക്കണമെന്നുള്ളതിൽ അഭിപ്രായാന്തരമില്ല. എന്നുവരികിലും ക്രൈസ്തവസമൂഹങ്ങളെ പരസ്പരം ആദരിക്കത്തക്ക നിലയിൽ കാലാനുകൂലമായ ക്രമീകരണങ്ങൾ ഡിസിപ്ളിൻ വിഷയത്തിൽ വരുത്താതെ മാമൂൽ ആചരണമായി പഴയതെല്ലാം അതേപടി നിഷ്കർഷിക്കുന്നതു ജീവത്തായ സഭയുടെ ലക്ഷണമല്ല.

—ആത്മബോധിനി.

---

യാൻ സാദ്ധ്യമല്ല. ഏതായാലും മരണശേഷം നിത്യമായ വളർച്ചയ്ക്കോ അവസാനനാശത്തിനോ ഉള്ള സാദ്ധ്യത ഉണ്ടെന്നു വിചാരിക്കാം.

ഇഹലോകത്തിൽ നമുക്കു ലഭിക്കുന്ന അവസരങ്ങളുടെ വിനിയോഗത്തെ ആശ്രയിച്ചിരിക്കും നാം നമ്മുടെ ആത്മാവിനെ നേടുമോ നഷ്ടപ്പെടുത്തുമോ എന്നുള്ളതു്. നാം നമ്മുടെ ആത്മാവിനെ നേടി സ്വന്തമാക്കിയില്ലെങ്കിൽ മററാരെങ്കിലും അതിനെ കൈവശപ്പെടുത്തും. മനുഷ്യന്റെ ആത്മാവിനുവേണ്ടി പതിയിരിക്കുന്ന പല എതിർശക്തികളുണ്ടു്. അശുദ്ധി, മദ്യപാനം, ദ്രവ്യാഗ്രഹം, അസത്യം, കോപം, സ്വാർത്ഥത ഇവയ്ക്കു് അടിമയാകുന്ന മനുഷ്യൻ പിന്നെ അവന്റെ ആത്മാവിന്റെ ഉടമസ്ഥനായിരിക്കയില്ല. അവന്റെ ആളത്വം ക്രമേണ നശിച്ചു നാമാവശേഷമാകും. എന്നാൽ ഇങ്ങനെയുള്ളവർപോലും കർത്താവിന്റെ വീണ്ടെടുപ്പിനു് അതീതരല്ല—അവർ അനുതപിക്കുന്ന പക്ഷം. അനുതാപത്തിനു് അവധി കുറിക്കുന്നതുപോലെ ആപൽക്കരമായ മറെറാരു കാര്യമില്ല. അങ്ങനെയുള്ളവർക്കു് ഒരിക്കലും അനുതപിക്കാൻ സാധിച്ചില്ലെന്നു വന്നേക്കാം.

,,നിങ്ങൾ ക്ഷമകൊണ്ടു നിങ്ങളുടെ പ്രാണനെ നേടും.,, ,,അവസാനത്തോളം സഹിച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടും.,, (മത്തായി 24:13). ഈ ജീവിതത്തിലും, ദൈവം നമ്മെ ആക്കിയിരിക്കുന്ന പ്രത്യേക ചുററുപാടുകളിലുമാണു് നാം രക്ഷ നേടേണ്ടതു്. രക്ഷ നേടുവാനായി തീർത്ഥയാത്രയ്ക്കിറങ്ങിത്തിരിക്കുന്ന മാർഗ്ഗം ക്രിസ്തീയമല്ല. ജീവിതത്തിൽനിന്നു റിട്ടയർ ചെയ്ത ശേഷം കൂടുതൽ വ്രതാനുഷ്ഠാനങ്ങളിലും പുണ്യപ്രവൃത്തികളിലും ഏർപ്പെടുകയുമല്ല അതിനുള്ള എളുപ്പമാർഗ്ഗം. ജീവിതത്തിന്റെ നടുച്ചൂളയിൽത്തന്നെ നാം രക്ഷ കണ്ടെത്തണം. കൂടുതൽ അനുകൂലസാഹചര്യങ്ങളെ തേടിപ്പോകേണ്ട ആവശ്യമില്ല. അവസരം കാത്തിരിക്കേണ്ടതുമില്ല. നമ്മുടെ അനുദിന ജീവിതത്തെ അതിന്റെ എല്ലാ പരിമിതികളോടും പ്രയാസങ്ങളോടുംകൂടി കർത്താവിനു കാഴ്ച വയ്ക്കുക. ക്ഷമയിലും സഹനത്തിലും അവനോടു സഹകരിക്കുക. നമ്മുടെ തൊഴിലിലും മററുള്ളവരോടുള്ള ഇടപാടുകളിലും കുടുംബബന്ധങ്ങളിലും ക്രിസ്തീയമായ വിശ്വസ്തതയും സ്നേഹവും പുലർത്തുക. കുരിശിനെ കിരീടമായി സ്വീകരിച്ചു് സന്തോഷത്തോടുകൂടി വഹിക്കുക. കുരിശു വഹിക്കാത്തവൻ ക്രിസ്ത്യാനി അല്ല. പട്ടാളപരിശീലനം പ്രാരംഭത്തിൽ ദുർവ്വഹവും നിരർത്ഥകവും അനാവശ്യവുമായി തോന്നിയേക്കാം. എന്നാൽ പരിചയസമ്പന്നനായ ഒരു പടയാളിക്കു് അതിന്റെ വില അറിയാം. ഏതു പ്രതിസന്ധിഘട്ടത്തിലും പിടിച്ചുനിൽക്കുവാൻ അതവനെ സഹായിക്കും. ജീവിതവും ഇതുപോലെയാണു്. സാഹചര്യങ്ങളുടെ സഹായത്താൽ സുഖലോലുപരും സ്വാർത്ഥന്മാരുമായി ജീവിക്കുവാൻ ചിലർക്കു കഴിയുന്നെങ്കിൽ അതൊരു അനുഗ്രഹമോ പദവിയോ ആയി പരിഗണിക്കരുതു്. സ്വയമായി ശിക്ഷണം സ്വീകരിച്ചു ചുമതലകൾ ഏറെറടുത്തു്, ആത്മനിയന്ത്രണങ്ങൾ ഏർപ്പെടുത്തി, പ്രയത്നത്തിലും സേവനത്തിലും കൂടി ആത്മരക്ഷ സുരക്ഷിതമാക്കുക മാത്രമാണു മനുഷ്യനു ബുദ്ധിപൂർവ്വമായി നിറവേററാവുന്ന കർത്തവ്യം. അതിൽ പരാജയമടയുന്നവരുടെ സമ്പാദ്യം നഷ്ടവും നാശവുമായിരിക്കും.

# ത്രോംബോസിസിൽ നിന്നു വിടുതൽ

പോൾ ഈ. മോർട്ടൻ ജോർജ്ജ്

1964 സെപ്റ്റംബറിൽ ഒരു ഞായറാഴ്ച രാവിലെ ആരാധനാശുശ്രൂഷ നടത്തിക്കൊണ്ടിരിക്കുമ്പോൾ, കഴിഞ്ഞ മുപ്പതിൽപരം വർഷമായി ഞാൻ അറിഞ്ഞ രീതിയിലുള്ള ജീവിതം പെട്ടെന്ന് അവസാനിച്ചു. എനിക്ക് കൊറോണറി ത്രോംബോസിസ് ഉണ്ടായി. (ഹൃദയമാംസപേശികളിലേയ്ക്കു രക്തം കൊണ്ടുപോകുന്ന പ്രധാന ധമനിയിൽ രക്തം കട്ടിയാവുന്ന രോഗമാണിത്.) നിർഭാഗ്യവശാൽ ആശുപത്രിയിലെത്തിയശേഷം രോഗാക്രമണം ആവർത്തിക്കുകയുണ്ടായി. ഇപ്പോൾ ഒരു വർഷം കഴിഞ്ഞു. എന്നെ ചികിൽസിച്ച വിദഗ്ദ്ധഡോക്ടർ എന്നെ കാണുമ്പോഴെല്ലാം ജീവിച്ചിരിക്കാൻ വൈദ്യശാസ്ത്രദൃഷ്ട്യാ, യാതൊരവകാശവുമില്ലാത്ത മനുഷ്യനെന്ന നിലയിലാണ് എന്നെ പരിഗണിക്കുന്നത്.

എന്റെ രോഗം എത്ര ഗുരുതരമായിരുന്നെന്നതിനെപ്പററി എനിക്ക് ഒട്ടുംതന്നെ അറിവില്ലായിരുന്നു. മിക്കപ്പോഴും ഞാൻ ചോദ്യങ്ങൾ ചോദിക്കുമായിരുന്നു. ഇന്നവ വീട്ടിൽ തമാശുകളാണെങ്കിലും അന്ന് അവ മറുപടി പറയാൻ വളരെ വിഷമമുള്ളവയായിരുന്നു. കാരണം സത്യം എന്നോടു വെളിപ്പെടുത്തത്തക്ക വിധമായിരുന്നില്ല എന്റെ ആരോഗ്യസ്ഥിതി. മനസ്സിന്റെ ഈ അബോധാവസ്ഥ എത്രയോ അനുഗ്രഹകരമാണ്. ധൈര്യത്തോടു കൂടി ഭാവിയെ അഭിമുഖീകരിക്കാൻ തയാറാകുന്നതുവരെ ഷോക്കിലൂടെയും മയക്കുമരുന്നിലൂടെയുമെല്ലാം കടന്നു പോകുന്ന അവസ്ഥ.

ആ മാസങ്ങളിലെ അനുഭവം, മരണത്തെപ്പററി ഒരു പുതിയകാഴ്ചപ്പാട് എനിക്കു നൽകിയെന്നത് വിസ്മയനീയമായിരിക്കുന്നു. സുഖപ്രാപ്തിയിൽ ഞാൻ അങ്ങേയററം കൃതജ്ഞനാണ്. ഈ ജീവിതത്തിൽ വളരെയധികം സന്തോഷം ഞാൻ അനുഭവിക്കുന്നുണ്ട്. എന്റെ പ്രിയപ്പെട്ടവർ എന്റെ ആനന്ദത്തിനു നൽകിട്ടുള്ള സംഭാവന സീമാതീതമാണ്.

,,വരുവാനുള്ള ലോകത്തിലെ ജീവനിൽ,, ഞാൻ മുമ്പു വിശ്വസിച്ചിരുന്നത്,യേശുക്രിസ്തു അതു പഠിപ്പിച്ചതുകൊണ്ടും ധിഷണാപരമായി സംതൃപ്തിപരമായ വീക്ഷണഗതിയായി അതെനിക്കു തോന്നിയതുകൊണ്ടുമാണ്.

എന്നാൽ ഈ സമയത്ത് മരണത്തിന്റെ ഒരു ദിങ്മാത്ര ദർശനം എനിക്കു ലഭിച്ചു. അതിന്റെ സമയം സമാഗതമാകുമ്പോൾ നമ്മെ ഒരു വലിയ സാഹസിക പര്യടനത്തിലേയ്ക്ക്—ഉത്തേജകമായ കണ്ടുപിടുത്തങ്ങളുടേതായ ഒരു സമുദ്രയാനത്തിലേയ്ക്ക് —നമ്മെ വിഷമിപ്പിക്കുകയും അലട്ടുകയും ചെയ്യുന്ന അനേകം പ്രശ്നങ്ങളുടെ ഉത്തരങ്ങൾ കണ്ടെത്തുന്ന മാർഗ്ഗത്തിലേയ്ക്ക് നമ്മെ നയിക്കുന്ന ഒന്നായി ഞാനതിനെ കണ്ടു.

ആ പൂമുഖത്തുകൂടി കടന്നു പോയവരിൽ എനിക്കു നേരിട്ടറിയാവുന്ന ഉത്തമ ക്രിസ്ത്യാനികളുടെ ജീവിതം അനുസ്മരിക്കുകയും മററനേകം പേരുടെ ജീവിതത്തെപ്പററി വായിച്ചറിഞ്ഞ കാര്യങ്ങൾ ഓർക്കുകയും ചെയ്തപ്പോൾ മരണം അവരെ സംബന്ധിച്ചിടത്തോളം ഈദൃശമായ ഒരനുഭവമാണ് നൽകിയതെന്ന് എനിക്കു മനസ്സിലായി. ആവേശദായകവും ഭാവനയേക്കാളേറെ സമ്പന്നവും തന്നെ സ്നേഹിക്കുന്നവർക്കുവേണ്ടി ദൈവം സജ്ജീകരിച്ചിരിക്കുന്നതുമായ അനുഭവം.

രോഗത്തിന്റെ ഫലങ്ങളുമായി പൊരുത്തപ്പെടേണ്ട ആവശ്യമാണ് പിന്നീടുണ്ടായത്. ,,നവവൽസരത്തിൽ ജോലിക്കു പോകാമെന്നാണ് ആദ്യം പറഞ്ഞിരുന്നത്. പിന്നീടത് ഈസ്റററായി. വീണ്ടുമത് മദ്ധ്യവേനലായി. അതിനു ശേഷമാണ് ഒരു കാര്യം എന്റെ മനസ്സിൽ തറച്ചത്—കുറെ വർഷത്തേക്കെങ്കിലും ജോലി ചെയ്യുക സാദ്ധ്യമല്ലെന്ന വസ്തുത. അജ്ഞാതവും പ്രവചിക്കാൻ പ്രയാസമായതും തേടിപ്പിടിക്കാത്തതും തികച്ചും അപ്രതീക്ഷിതവും എന്നാൽ നിസ്തർക്കമായി ദൈവഗത്യാ കൈവരുന്നതുമായ ഒരു പുതിയ ജോലിയാണുണ്ടാവേണ്ടത്.

ബി. ബി. സി. യുടെ ,,സിൽവർ ലൈനിംഗ്,, പരിപാടിയിൽ അന്ധനായ ജഫ്റിടഗ്ലോൺചൂണ്ടിക്കാണിച്ച രണ്ടു പോംവഴികൾ എന്റെ മനസ്സിൽ ദൃഢമായി പതിഞ്ഞത് ഈ സമയത്താണ്. ഇതു വിധിയാണ്. ഇതിനു കീഴ്പ്പെടുകയല്ലാതെ മാർഗ്ഗമില്ല എന്ന കയ്പു നിറഞ്ഞ നിഷേധാത്മക വീക്ഷണമാണ് ഒരു പോംവഴി. സാഹചര്യങ്ങളുടെ വൻതിരമാലകൾ എന്നെ പരാജയപ്പെടുത്താനനുവദിക്കുന്ന ഒരു വീക്ഷണഗതിയാണത്. മറെറാന്ന്, ആ തിരയടിയിലും ശിരസ്സുയർത്തി മുമ്പോട്ടു പോമകാനുള്ള ഉദ്യമമാണ്. രചനാത്മകവും സാഹസികവുമാണത്. അതിലാണു നമ്മുടെ സമാധാനം.

നാം എങ്ങനെ ദൈവത്തെ സ്നേഹിക്കണമെന്നു ദൈവത്തോടു നാംതന്നെ നിർദ്ദേശിക്കുന്ന സ്ഥിതിയിലാണു നാം മിക്കപ്പോഴും. കൊറോണറി ത്രോം ബോസിസ് ദൈവഹിതമാണെന്നു പറയുക ദൈവദൂഷണമാണ്. നമ്മുടെ സേവനരീതിയിലൊരു പരിവർത്തനം—അതെത്രതന്നെ മൗലികമായതാണെങ്കിലും—ദൈവം ഒരു ചീത്ത ജോലി കഴിയുംവിധം ശരിപ്പെടുത്തിയെടുക്കുന്നതിനു തുല്യമാണെന്നു ചിന്തിക്കുന്നതും അതുപോലെ ചീത്തയാണ്. ദൈവത്തിന്റെ പ്രവർത്തനം രക്ഷണ്യമാണ്. രോഗത്തെ കൈയിലെടുത്ത് അദ്ദേഹം രക്ഷ നൽകുന്നു. നഷ്ടപ്പെട്ടെന്നു തോന്നിയ ചരക്ക് തിരികെ വാങ്ങിച്ചു മറെറാരു രൂപത്തിൽ നമുക്കു നൽകുന്നു. സേവനവാഗ്ദാനമാണു നമ്മുടെ ജോലി. ആ വാഗ്ദാനം എങ്ങനെ ഉപയോഗിക്കണമെന്നു തീരുമാനിക്കേണ്ടത് അദ്ദേഹമാണ്. ദൈവത്തിന്റെ കരങ്ങളിൽ ഒരു രീതി മറെറാന്നിനേക്കാൾ മെച്ചമെന്നു പറഞ്ഞുകൂടാ.

ഒരു കാരണവും പറയാനില്ലാത്ത മനോവിഷമമാണ് നാം അഭിമുഖീകരിക്കേണ്ട ഒരു തടസ്സം. യുക്തിപൂർവ്വം ചിന്തിച്ചാൽ അതിനടിസ്ഥാനമില്ലെങ്കിലും ഒരു യാഥാർത്ഥ്യമാണത്. കരിമുകിൽപോലെ അതു തങ്ങി നിൽക്കും. ഡോക്ടർ ചിലസമയത്തു നൽകുന്ന ആശ്വാസമൊഴിച്ചാൽ, വന്നതുപോലെതന്നെ പെട്ടെന്ന് അതു വിട്ടുമാറുന്നതുവരെ അതും പേറിക്കൊണ്ടു ജീവിക്കുകയല്ലാതെ മററു മാർഗ്ഗമില്ല.

വിൽഫ്റഡ് എച്ച്. ബേണിന്റെ വാക്കുകൾ ഈദൃശ സന്ദർഭങ്ങളിൽ നമുക്കൊരു താങ്ങായി അനുഭവപ്പെടും. അദ്ദേഹം പറഞ്ഞു: ‚‚വിശ്വാസം ഇളകുകയും പ്രഖ്യാപനങ്ങൾ അയഥാർത്ഥമായി തോന്നുകയും ചെയ്യുന്ന ദിവസങ്ങളുണ്ട്. അപ്പോഴെന്തു ചെയ്യാൻ കഴിയും. വിശ്വസിക്കാൻ പ്രയാസമുണ്ടാകുന്ന സന്ദർഭങ്ങളിൽ സങ്കീർത്തനക്കാരൻ പ്രത്യാശയിൽ മുറുകെപ്പിടിച്ചുകൊണ്ടു ജയം നേടുമായിരുന്നു. ‚എന്റെ ആത്മാവേ, അതു ദൈവത്തിൽ ഭരമേല്പിക്കുക.,

നിർബന്ധിതമായി എന്നിൽ അടിച്ചേല്പിച്ച ഈ രോഗത്തിന്റെ മാസങ്ങളിൽ മദ്ധ്യസ്ഥപ്രാർത്ഥനയുടെ ശക്തിയും ഉദ്ദേശ്യവും ഞാൻ പഠിച്ചു. ,,പ്രാർത്ഥിക്കുകയല്ലാതെ മറെറാന്നും എനിക്കു സാദ്ധ്യമല്ലായിരുന്നു.,, ഞാൻ എത്ര പ്രാവശ്യം അപ്രകാരം പറയുകയും ചിന്തിക്കുകയും ചെയ്തിരിക്കുന്നു! അപ്പോഴൊക്കെ ഏററവും പ്രായോഗികമായ കാര്യം പ്രാർത്ഥിക്കുകയെന്നതാണ്. പ്രാർത്ഥിക്കാനല്ലാതെ മറെറാന്നുംതന്നെ എന്നൊക്കൊണ്ടാവില്ല എന്ന് എത്രയോതവണ നാം ചിന്തിക്കുകയും പറയുകയും ചെയ്തിരിക്കുന്നു. ഏതു സമയത്തും

# നോമ്പുകാല ധ്യാനം

ഞാൻ നിന്റെ വീട്ടിൽ വന്നു, നീ എന്റെ കാലിനു വെള്ളം തന്നില്ല, ഇവളോ കണ്ണുനീർകൊണ്ട് എന്റെ കാൽ നനച്ചു തലമുടികൊണ്ടു തുടച്ചു. നീ എനിക്കു ചുംബനം തന്നില്ല. ഇവളോ ഞാൻ അകത്തു വന്നതുമുതൽ ഇടവിടാതെ എന്റെ കാൽ ചുംബിച്ചു.....ആകയാൽ ഇവളുടെ അനേകമായ പാപങ്ങൾ മോചിച്ചിരിക്കുന്നു എന്നു ഞാൻ നിന്നോടു പറയുന്നു, അവൾ വളരെ സ്നേഹിച്ചുവല്ലോ. അല്പം മോചിച്ചു കിട്ടിയവൻഅല്പം സ്നേഹിക്കുന്നു.,,

ലൂക്കോസ് 7:44 –45, 47

ക്രിസ്തു സഭയിലും സഭയിലൂടെയും സജീവമായ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. മനുഷ്യരെ തന്റെ ദിവ്യഗാത്രത്തിലേക്ക് ഒട്ടിച്ചുചേർക്കുന്നതിന് അവൻ ദിവസേന തന്റെ ശരീരവും രക്തവും വാഗ്ദാനം ചെയ്തുകൊണ്ടാണിരിക്കുന്നത്. ,,നാളെ ഞാൻ ദൈവത്തിനു പ്രത്യേകവിധിയായി എന്തെങ്കിലും ചെയ്യും. നാളെ അതിരാവിലെ എഴുന്നേററു കുർബാനയ്ക്കു പോകും,, എന്നു പറയുന്ന ശീലം നാം വളർത്തരുത്. ശയ്യാവലംബിയായ ഒരു രോഗിയുടെ മാസികാവസ്ഥയോടു കൂടിയ ലോല ഗാത്രനായി ദൈവത്തെ വിഭാവനംചെയ്തുകൊണ്ട്, അതിരാവിലെ നാം ഒന്നു സന്ദർശിക്കുന്നത് ഏതോ അപ്രതീക്ഷിതനായ അതിഥിയുടെ സന്ദർശത്തിന്റെ നവോന്മേഷം പകരുന്ന അനുഭവമോ, ചോദിക്കാതെതന്നെ രോഗമുറിയിൽ ഒരു കപ്പു ചായകൊണ്ടുചെല്ലുന്നതിന്റെ മധുരാനുഭൂതിയോ ഉളവാക്കുമെന്നു ചിന്തിക്കുന്നതു ശരിയല്ല. അങ്ങനെ ഇല്ലതന്നെ. ദൈവം ചലിക്കുന്നതിമുമ്പ് നമുക്ക് എഴുന്നേൽക്കാൻ കഴിവില്ല. ദൈവത്തെ ,സേവിക്കുന്നു, വെന്ന് നാം പറയുമ്പോൾ, ആശുപത്രിലെ രോഗിക്ക് ഒരു കുട പൂവ് കൊണ്ടുചെന്നു കൊടുക്കുന്നതുപോലെയല്ല. ഓടിക്കൊണ്ടിരിക്കുന്ന ലോറിയിൽ ചാടിക്കയറുന്നതിന് ഏതാണ്ടു സമാനമാണതെന്നു പറയാം. അതുകൊണ്ട് നാം ഇപ്രകാരം പറയണം: ,,ദൈവം ദിവസേന അൾത്താരയിൽവച്ച് സ്വയം നൽകുകയാണ്. തന്റെ വിശുദ്ധസങ്കേതത്തിൽനിന്ന് ദൈവം ദിവസേന പ്രസംഗിക്കുന്നു. നാളെ, അവിടെ സന്നിഹിതരാകാത്തവരുടെ പട്ടികയിൽ തീർച്ചയായും ഞാൻ ഉണ്ടാവില്ല. പ്രസംഗംകേൾക്കുന്നതിനും വി. കുർബാന സ്വീകരിക്കുന്നതിനും ഞാനവിടെ ഉണ്ടായിരിക്കും.,,

നാം ദൈവത്തിന്റെ മാർഗ്ഗത്തിൽ നിലകൊള്ളുന്നവെന്നുവെങ്കിൽ, അവിടെ മുട്ടുകുത്തി അവനെ പ്രതീക്ഷിച്ചുകാത്തിരിക്കുന്നുവെങ്കിൽ, അവൻ നമ്മോടു സംസാരിക്കുകയും നമ്മെ ഉയർത്തിയെടുത്ത്അവന്റെ കൂടെ നമ്മെ കൊണ്ടു പോവുകയും ചെയ്യും. അദ്ദേഹം അഭിഗമ്യനാണെന്നും നാം അദ്ദേഹത്തെ സമീപിക്കണമെന്നുമുള്ളതല്ല ആശയം. നേരേമറിച്ച് അദ്ദേഹം നമ്മെ സമീപിച്ചുകൊണ്ടിരിക്കുകയാണ്, നാം അഭിഗമ്യരായിരിക്കണം. —ഹാരി ബ്ളാമീഴ്സ്

---

ഏററവും പ്രായോഗികമായി നമുക്കു ചെയ്യാവുന്ന കാര്യവും പ്രാർത്ഥിക്കുകയെന്നതുതന്നെ.

ഉപയോഗിക്കുന്നതിനായി ദൈവം നമ്മുടെ കരങ്ങളിൽ വച്ചിട്ടുള്ള ഉപകരണമാണതു്. ദൈവത്തിന്റെ കൃപ ഒഴുകിവന്നു മററുള്ളവരിലേയ്ക്കു പകരുന്നതിനുള്ള കൈത്തോടാണതു്. എന്തിന്, അതിനു യാതൊരു പരിമിതിയുമില്ല. ,,ആ മനുഷ്യന്റെ സമീപമെത്താൻ സാധിക്കാത്തപ്പോൾ,, അയാൾക്കുവേണ്ടി പ്രാർത്ഥിക്കാൻ നമുക്കു കഴിയും.

വ്യക്തിപരവും ദേശീയവും സാർവ്വദേശീയവുമായി നമുക്കു കടന്നു ചെല്ലുവാൻ സാധിക്കാത്ത സ്ഥിതിഗതികളിൽ പ്രാർത്ഥനയ്ക്കു കടന്നുചെല്ലാൻ സാധിക്കും. രോഗികൾക്കും ക്ഷീണിതർക്കും വികലാംഗർക്കുമെല്ലാം സനിഷ്ക്കർഷമായ വിലയേറിയ മദ്ധ്യസ്ഥപ്രാർത്ഥന ദൈവസന്നിദ്ധിയിലർപ്പിക്കാൻ കഴിയും. ആരോഗ്യവാന്മാർക്കും സന്തുഷ്ടർക്കും പരമോൽകൃഷ്ട സേവനത്തിനുള്ള അവസരമാണിതു്. നമുക്കു ചോദിക്കാനോ ചിന്തിക്കാനോ കഴിയാത്ത വിധത്തിൽ ദൈവം അതുപയോഗിക്കും.

(ബ്രിട്ടിഷ് വീക്ക്ലി)

## അനുതാപത്തിന്റെ വളർച്ച

അപ്പോൾ സുബോധം വന്നിട്ട് അവൻ: എന്റെ അപ്പന്റെ എത്ര കൂലിക്കാർ ഭക്ഷണം കഴിച്ച് ശേഷിപ്പിക്കുന്നു, ഞാനോ വിശപ്പുകൊണ്ടു നശിച്ചുപോകുന്നു. ഞാൻ എഴുന്നേററ് അപ്പന്റെ അടുക്കൽ ചെന്നു അവനോട്:അപ്പാ, ഞാൻ സ്വർഗ്ഗത്തോടുംനിന്നോടുംപാപംചെയ്തിരിക്കുന്നു.ഇനി നിന്റെ മകൻ എന്ന പേരിനു ഞാൻ യോഗ്യനല്ല. നിന്റെ കൂലിക്കാരിൽ ഒരുത്തനെപ്പോലെ എന്നെ ആക്കണമേ എന്നു പറയും, എന്നു പറഞ്ഞു.

—ലൂക്കോസ് 15:17–19

ആത്മാർത്ഥമായ അനുതാപം ആദ്യമേതന്നെ ഉണ്ടായെന്നുവരികയില്ല. ദൈവത്തിന്റെ നിയമത്തിന്റെ മറേറതെങ്കിലും ഭാഗത്തോട് തികഞ്ഞ ആനുരൂപ്യം ആദ്യമേ പ്രയാസമായതുപോലെതന്നെ അനുതാപത്തിന്റെ കാര്യത്തിലും ദീർഘമായ പരിശീലനംകൊണ്ടാണ് അനുതാപം നേടേണ്ടതു്. അവസാനം അതു വരുകതന്നെ ചെയ്യും. ആസന്നമരണനായ ക്രിസ്ത്യാനി തന്റെ ജീവിതത്തിൽ മുമ്പെന്നത്തേക്കാളുപരിയായി മടങ്ങിവന്ന മുടിയൻ പുത്രന്റെ ഭാഗം കൂടുതൽ ഭംഗിയായി നിറവേററുന്നതാണ്. നമ്മുടെ ജീവിതത്തിൽ നാം ആദ്യമേ ദൈവത്തിന്റെ നേർക്കു തിരിയുമ്പോൾ നമ്മുടെ അനുതാപം അപൂർണ്ണവും വികലവുമായ അഭിപ്രായങ്ങളാലും വികാരങ്ങളാലും നിറം പൂശിയതായിരിക്കും. അതിൽ ലളിതമായ അടിയറവിന്റെ യഥാർത്ഥഭാവത്തിന്റെ ഭാഗങ്ങൾ കലർന്നിട്ടുണ്ടെന്നതിൽ സംശയമില്ല. ദൈവത്തെ എങ്ങനെയെങ്കിലും പ്രീണിപ്പിക്കുന്നതിനുള്ള ആഗ്രഹം ഒരു വശത്തു്, നമ്മുടെ പാപങ്ങളെപ്പററിയുള്ള കഠിനഹൃദയത്വം പൂണ്ട നിർവ്വികാരത മറുവശത്തു്, ശിക്ഷയേപ്പററിയുള്ള സ്വാർത്ഥപൂരിതമായ ഭയം , എളുപ്പത്തിൽ ബുദ്ധിമുട്ടില്ലാതെ പാപക്ഷമ ലഭിക്കുമെന്ന പ്രതീക്ഷ—ഇവയും മററനേകം ചിന്തകളും നമ്മെ സ്വാധീനിക്കുന്നുണ്ട്. നമുക്ക് എങ്ങനെ തോന്നുന്നുവെന്ന് നാം പറയുകയോ ചിന്തിക്കുകയോ ചെയ്താലും വേണ്ടില്ല, സച്ചിന്തകൾ നാവിന്റെ തുമ്പിലുണ്ടാക്കുക എളുപ്പമാണ്. നമ്മുടെ ചിന്തകളെ ഉത്തേജിപ്പിക്കുകയും ആത്മ പരിത്യാഗത്തേപ്പററിയും പാപം സംബന്ധിച്ച പ്രബുദ്ധ ചിന്തയേപ്പററിയും പുകഴ്ത്തിപ്പറയുകയും ചെയ്യാം. പക്ഷേ, ഈ നല്ല ഭാവങ്ങൾ കരഗതമായതുകൊണ്ടായില്ല. ഇവയെ നേടിയെടുക്കുക കാലദൈർഘ്യം ആവശ്യപ്പെടുന്ന കാര്യമാണ്. വിശ്വാസത്തിന്റെ നല്ല സമരം ദീർഘമായി നടത്തുകയും ഉത്തമമായി തോന്നുന്ന സ്വന്തം സേവനങ്ങൾ എത്രയോ അപൂർണ്ണമാണെന്ന് അനുഭവംകൊണ്ട് മനസ്സിലാക്കുകയും ചെയ്യുമ്പോൾ മാത്രമാണ്, നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ രക്ഷണ്യജോലിയിലുള്ള വിശ്വാസത്താൽ മാത്രമേ നാം അംഗീകരിക്കപ്പെടുന്നുള്ളൂവെന്ന പ്രസ്താവന സന്തോഷസമേതം നമുക്കു സ്വീകാര്യമാവൂ .

—ജോൺ ഹെൻറിന്യൂമാൻ

## ക്ഷമയിലുള്ള വളർച്ച

അപ്പൻ തന്റെ ദാസന്മാരോടു വേഗം മേൽത്തരമായ അങ്കി കൊണ്ടുവന്ന് ഇവനെ ധരിപ്പിപ്പീൻ, ഇവന്റെ കൈയ്ക്കു മോതിരവും കാലിനു ചെരുപ്പും ഇടുവിപ്പിൻ. തടിപ്പിച്ച കാളക്കുട്ടിയെ കൊണ്ടുവന്ന് അറുപ്പീൻ. ,നാം തിന്നു് ആനന്ദിക്കുക. ഈ എന്റെ മകൻ മരിച്ചവനായിരുന്നു., വീണ്ടും ജീവിച്ചു. ,കാണാതെപോയിരുന്നു., കണ്ടു കിട്ടിയിരിക്കുന്നു എന്നു പറഞ്ഞു. ലൂക്കോസ് 15:22–24

സ മ്പൂ ർ ണ്ണ മാ യ പാ പ ക്ഷ മ യേ പ്പററി സംസാരിക്കുന്നതു് ഒരർത്ഥത്തിൽ അധികപ്പററാണ്. കാരണം, കുറേശ്ശെയായിട്ടു പാപക്ഷമയെന്നൊന്നില്ല. എന്നിരിക്കിലും പുതിയ സൗഹൃദമാരംഭിച്ചു കഴിഞ്ഞാൽ ക്ഷമ വർദ്ധിച്ചു വരുന്നതായി തോന്നും. ,വാസ്തവത്തിൽ സൗഹൃദത്തിന്റെ വളർച്ചയാണതു്. പക്ഷേ ദൈവത്തിൽനിന്നുള്ള പാപക്ഷമ വീണ്ടും ആവർത്തിക്കണം. സൗഹൃദബന്ധം

ചർച്ചവിലിക്കി

# നീതി: നിയമത്തിനും നടപടിക്കും മദ്ധ്യേ

അഡ്വക്കേറ്റ് മദർ ബീസ് മാച്ചി

നിയമത്തിന്റെ ഭാഷയിൽ ,,ആവശ്യം,, എന്നറിയപ്പെടുന്ന ഒന്നുണ്ട്. അതായത് യോജിപ്പോ വിഘടിതസ്വഭാവമോ അഥവാ ഒരുവൻ ഇതരനെതിരായി ദോഷംവരുന്ന പ്രവൃത്തി ചെയ്യുകയോ എന്നതു നിയമം ശാസിക്കുന്ന പ്രകാരം വേണം ചെയ്യുകയോ നിരോധിക്കപ്പെടുകയോ ചെയ്യുന്നത്. ആവശ്യം എന്നതു കാലഹരണദോഷത്താൽ (പഴക്കം കൊണ്ട്) അവസാനിക്കുന്നെങ്കിൽ അപ്പോൾ കാലഹരണദോഷമില്ലാത്ത സ്വാഭാവികമായ ആവശ്യം മനസ്സാക്ഷിയിൽ ശേഷിക്കുന്നു.

സിറിയയ്ക്കായി ഉണ്ടാക്കപ്പെട്ട പരിഷ്കൃതനിയമാവലി ഒന്നാംസംഗതി 383-ാം ഖണ്ഡികയിൽ പറയുന്നു, ,,ആവശ്യം കാലഹരണംകൊണ്ടു തീരുന്നു, അതോടൊപ്പം അധമർണ്ണന്റെ മനസ്സാക്ഷിയിൽ സ്വാഭാവികമായ ആവശ്യകത വസിക്കുകയും ചെയ്യുന്നു,, എന്ന്.

ഈ പോയന്റനുസരിച്ച് കാലഹരണദോഷംകൊണ്ട് ആവശ്യകതയിൽനിന്നു നിയമം മനുഷ്യനെ വിമുക്തനാക്കുമ്പോൾ നിയമവലയത്തിൽനിന്ന് പ്രകൃതിക്കനുസരണമായ വലയത്തിലേയ്ക്ക് ആ ആവശ്യകതമാറുന്നു. മനസ്സാക്ഷിയുടെ അധികാരവും അതിന്റെ നടപടിയും വെളിപ്പെടേണ്ടതിനു നിയമത്തിന്റെ അധികാരം മറയ്ക്കപ്പെടുന്നു.

ആകയാൽ ,,ഉത്തമമായ നടപടി,, മററുള്ളവരുടെ അടുക്കൽ ചുമതല നിർവഹിക്കുന്നതിനു മനുഷ്യനു നിയമാനുസരണമായ കാലഹരണദോഷമുണ്ടെങ്കിൽത്തന്നെയും അവന്റെ മനസ്സാക്ഷിയിലുള്ള ശാശ്വതവും സ്വാഭാവികവുമായ ആവശ്യകതയെ പ്രഥമവും പ്രധാനവുമായി, സൽനടപടികളും വ്യാപാരവും സജീവമായ മനസ്സാക്ഷിയും ആസ്വാദ്യകരമായിത്തീരേണ്ടതിന്ന്, ഏതൊന്നിനാൽ അതു് ആസ്വാദ്യകരമായിത്തീരുമോ അവയെ നീതീകരിക്കുന്നു. അതു് നിയമത്തിൽ ശാസനയേയും ശിക്ഷയേയും ഇല്ലാതാക്കുന്നു.

സജീവമായ കൊടുക്കൽവാങ്ങലിനെ ഇതു് ഉറപ്പുള്ളതാക്കുന്നു. അതായതു് ഒരുവൻ കുറെ പണം കടം വാങ്ങുന്നു. അവന്റെ ഉത്തമർണ്ണൻ നിയമപരിധിയുള്ള കാലമത്രയും അവനോടു പണം ചോദിക്കുന്നില്ല. അപ്പോൾ കാലഹരണദോഷത്താൽ ഋണബാദ്ധ്യതയില്ലാതാകുന്നു എന്നിരുന്നാലും അധമർണ്ണൻ തന്റെ കൈവശം തുകയുണ്ടായാലുടനെ കടം വീട്ടുവാൻ ധൃതിപ്പെടുന്നു.

ധനവാനായ ഒരു വ്യാപാരി കാലത്തിന്റെ വ്യതിയാനം കൊണ്ടു പാപ്പരാകുന്നു എന്നിരിക്കട്ടെ. അവൻ അവന്റെ ഉത്തമർണ്ണരുമായി ഉടമ്പടിമൂലം വ്യവസ്ഥകൾ ചെയ്തിട്ടുണ്ടായിരിക്കാം. എന്നാൽപാപ്പരായവനോട് ഉടമ്പടി അനുസരിച്ച് കടം മുഴുവനുമോ, അംശമോ ചോദിക്കുവാൻ ഉത്തമർണ്ണർക്ക്, നിയമത്തിനു വിധേയമായി അവകാശമില്ല. കാരണം മുഴുവൻ ഇല്ലാതായപ്പോൾ അംശവും ഇല്ലാതായല്ലോ. എന്നാൽ അവന്റെ ,,പാപ്പർ,, അവസ്ഥയും ഞെരുക്കകാലവും മാറിയശേഷം അവർ തമ്മിലുള്ള വ്യവസ്ഥയുടെ പരിധിക്കതീതമായിട്ടാണെങ്കിലും, ആകടം മുഴുവൻ അവൻ വീട്ടണം.

എല്ലാ കാര്യത്തിലും രണ്ടുവശങ്ങൾ ഉള്ളപ്രകാരം നിർഗ്ഗതിയുടെ മുമ്പിലും നീതിയുണ്ട്. അധമർണ്ണനു് നിർബന്ധിതമായി ആവശ്യമായിരിക്കുന്ന കാര്യമെന്താണ്, ഉത്തമർണ്ണനോടുള്ള കടത്തിലെ നീതിയാണ്. വ്യക്തികളുടെ നീതി പരിരക്ഷിക്കുവാൻ നിയമമുണ്ടായി. അതു് അക്രമം മററുള്ളവരിൽനിന്നുണ്ടായാൽ, അവരുടെ നീതി കാത്തു് അതിൽ കൂടി പ്രയാണംചെയ്യുവാനുള്ള സാവകാശം അവർക്കു നൽകുന്നു. ഉദാഹരണമായി പറഞ്ഞാൽ ഉത്തമർണ്ണനു് താൻ കടം കൊടുത്ത പണം തിരിച്ചുകിട്ടുമെന്നു വിശ്വാസമുണ്ടാകത്തക്കവണ്ണം തന്റെ മുതൽ സംരക്ഷിക്കുന്നതിനുള്ള നീതി, പരിഷ്കൃതനിയമം നൽകുന്നു.

ഏതെങ്കിലും ഒരു സംഭവത്തിന്ന് വിധേയനായവനു്, അതിനു കാരണമായവനെതിരായി പരാതിപ്പെടുന്നതിനും അവനെ ബന്ധനസ്ഥനാക്കുന്നതിനുമുള്ള മാർഗ്ഗം ശിക്ഷയുടെ നീതിയും നിയമവും നൽകുന്നു. ഇവിടെ മനുഷ്യൻ തനിക്കുള്ള നീതി ലഭിക്കുവാൻവേണ്ടി പ്രയത്നിക്കുന്നതു് അക്രമമല്ല. അവന്റെ ചാർച്ചക്കാരോട് നീതിയായി പെരുമാറുവാൻ നിയമം അവനു ശക്തിനൽകുമ്പോൾ, നീതിക്കുവേണ്ട കാര്യങ്ങളിൽ കുററംകൂടാതെ അവനു പെരുമാറുവാൻ കഴിയും.

എന്നാൽ ന്യായം അവരുടെ പക്ഷത്താണെങ്കിലും അവരുടെ നടപടിക്രമങ്ങളിൽനിന്നുമകന്നു് മററുള്ളവരോടു തർക്കത്തിനു മുതിരാത്ത മനുഷ്യരുണ്ട്. അപ്പോൾ അങ്ങനെയുള്ളവർ ,,കണ്ണിനുപകരം കണ്ണ് പല്ലിനു പകരം പല്ല്,, എന്നു പറയപ്പെട്ടിട്ടുള്ളതു് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു പറയുന്നു, ദുഷ്ടനോട് നിങ്ങൾ എതിർത്തു നിൽക്കരുതു് നിന്റെ വലത്തെ ചെകിട്ടത്തടിക്കുന്നവനു് മറേറതും കാണിച്ചുകൊടുക്കുക എന്നുള്ള കർത്താവേശു മിശിഹായുടെ ഉന്നത ഉപദേശമനുസരിച്ച് ജീവിക്കുന്ന വിശ്വാസികളായ ഉത്തമന്മാരോടുകൂടെയായിത്തീരുന്നു.

സംശയമെന്യേ, ക്ഷമയുടേയും മോചനത്തിന്റേയും മാർഗ്ഗത്തിലൂടെയുള്ള യാത്ര പ്രയാസവും ക്ലേശവും ഉള്ളതാണ്. തർക്കവും എതിർപ്പും മൂലം സമ്പാദിക്കുന്ന സാമ്പത്തികത്രാണിയെ കവിയുന്ന അഗാധമായ ആത്മീയആശ്വാസം അവസാനമായി അതു നൽകുന്നു.

ക്ഷമ ബലവും, പ്രതികാരം ബലഹീനതയുമാകുന്നു. ശത്രുതയെത്ത സ്നേഹിക്കുന്ന ബലഹീനാത്മാക്കളിൽ കാണപ്പെടുന്ന ശിക്ഷണപരമായ ധൈര്യത്തേക്കാൾ ആവശ്യമായിട്ടുള്ളതു് ഏററവും വലുതായ ക്ഷമയാണ്. കാരണം ക്ഷമയെന്നതു് ആയുധസമ്പാദനമോ അവയുടെ ഉപയോഗമോ അല്ല. പ്രത്യുത ആയുധങ്ങളുണ്ടായിട്ടും അവ എടുത്തുപയോഗിക്കാതെയിരിക്കുന്നതാണ്.

ഇതു് നിയമത്തെ ദുർബലപ്പെടുത്തുന്നതിനോ എതിർക്കുന്നതിനോ ഉള്ള ഒരു ഉപാധിയല്ല. പ്രത്യുത നിയമത്തിന്റെ സുരക്ഷിതാവസ്ഥയ്ക്കും ക്ഷമ, സ്നേഹം എന്നിവ ശക്തിപ്പെട

---

സദാ പുതുക്കുന്നതിനും കൂടുതൽ ആഴമായ ഒരടിസ്ഥാനത്തിൽ ഓരോ പ്രാവശ്യവും പ്രതിഷ്ഠിക്കുന്നതിനും അതു് ആവശ്യമാണ്. സഹജീവികളോടുള്ള പാപക്ഷമയും അങ്ങനെതന്നെ വേണം. പാപക്ഷമയുടെ ഫലം സൗഹൃദബന്ധമാണ്. സൗഹൃദത്തിനു കൂടെക്കൂടെ പൊരുത്തപ്പെടുത്തൽ വേണ്ടിവരും. ചെറിയ തോതിലാണെങ്കിൽ പാപക്ഷമ അതിൽ അന്തർഭവിച്ചിട്ടുണ്ട്. സ്ത്രീപുരുഷന്മാർ തമ്മിലുള്ളയഥാർത്ഥ ഐക്യത്തിന്റെ ക്രമാനുഗതമായ വളർച്ചയിൽ ഇതു ദൃശ്യമാണല്ലോ., അവർ എത്രയധികമായി പരസ്പരം സ്നേഹിക്കുന്നുണ്ടെങ്കിലും, അവർ പരസ്പരം പൊരുത്തപ്പെട്ടു ജീവിക്കാൻ പഠിക്കേണ്ടിയിരിക്കുന്നു. അതായതു് അവർ ആ പദം ഒരിക്കലും ഉപയോഗിക്കുന്നില്ലെങ്കിലും മിക്കപ്പോഴും പരസ്പരം ക്ഷമിക്കേണ്ടിയിരിക്കുന്നു. ,,ഞാൻ നിന്നോടു ക്ഷമിക്കുന്നു,, എന്നതിനേക്കാൾ നീരസപ്രദമായ പ്രയോഗമൊന്നുമില്ലെന്നു നാം പലപ്പോഴും പറയാറുണ്ടല്ലോ., എന്നാൽ ആ പദം ഉപയോഗിക്കാതെയുള്ള ക്ഷമിക്കൽ വളരെയധികം സുഖപ്രദമായ ഒരനുഭവമാണ്. ഉത്തമർണ്ണഭാവം ഉൾക്കൊള്ളുന്നതിനാലാണ് ആ പദം നീരസപ്രദമാകുന്നതു്. എന്നാൽ വസ്തുതയിൽ അങ്ങനെയുള്ള അസുഖ ചിന്തക്കൊന്നും കാര്യമില്ല. നമ്മോടു ക്ഷമിക്കുന്നതുപോലെയാണു നാമും ക്ഷമിക്കുന്നതെന്ന് ഓർമ്മിച്ചാൽ അസുഖചിന്തകളൊന്നും വേണ്ടിവരില്ല. ഒരു ക്രിസ്ത്യാനി ക്ഷമിക്കുന്നതിൽ ഉത്തമർണ്ണ ഭാവത്തിനു സ്ഥാനമില്ല. ക്ഷമിക്കുന്നതിനു സ്വയം ചോദിക്കുന്ന ഒരാളുടെ ക്ഷമയാണതു്.

—മനാസ്സേസ്.

# ഹമാറായുടെ ജീവത്യാഗം

(അമേരിക്കയിലെ നാഷനൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ റിലിജിയൻ ഇൻ കമ്യൂണിസ്റ്റ് ഡോമിനേററഡ് ഏറിയാസ് എന്ന വാർത്താവിതരണ സർവ്വീസ പ്രസിദ്ധപ്പെടുത്തിയതും റഷ്യയിലെ 120 സൈബീരിയൻ വിശ്വാസികൾ ഒപ്പിട്ടയച്ചതുമായ കത്താണിതു്.)

ക്രിസ്തുവിൽ പ്രിയ സഹോദരീസഹോദരന്മാരേ,

നിങ്ങളെ അറിയിക്കുവാൻ നിശ്ചയിച്ചിരിക്കുന്ന ദുരന്ത സംഭവങ്ങളുടെ ദൃക്സാക്ഷികളാണു ഞങ്ങൾ. നാം എല്ലാവരും ക്രിസ്തുവിന്റെ ശരീരമാകുന്ന ഏകസഭയോടു (1 കൊരി. 12:26) സംഘടിക്കപ്പെട്ടവരാകയാലും ഏതാനും പേരുടെ ദുഃഖം എല്ലാവരുടെയും ദുഃഖമാകയാലും ഇപ്രകാരം ചെയ്യുവാൻ ഞങ്ങൾ തീരുമാനിച്ചു.

1916-ൽ ഭൂജാതനായ നിക്കോളെ കസ്സിച്ചു ഹമാറാ 1963-ൽ തന്റെ ഭാര്യയോടുകൂടെ സഭയിൽ ചേർന്നു. നിത്യം മദ്യപാനിയായി അദ്ദേഹത്തെ അറിഞ്ഞവർക്കു തന്റെ ഹ്രസ്വകാല ക്രിസ്തീയജീവിതം മാതൃകാപരമായി അനുഭവപ്പെട്ടു. കുടുംബസമേതം ത്യാഗപൂർവ്വം ഹമാറാ ക്രിസ്തുവിനെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്തിരുന്നുവെന്നുള്ളതിനു താൻ അംഗമായിരുന്ന കാലൻഡായിലെ സഭ സാക്ഷ്യം വഹിക്കുന്നു.

1963 ഡിസംബർ 24-നും 27-നും മദ്ധ്യേ സ്വസഹോദരങ്ങളായ എഫ്. എഫ്. സുബോട്ടിൻ, വി. കെ. ഹമാറാ സഹോദരി എൽ. എം. ഹമാറാ എന്നിവരോടുകൂടി അദ്ദേഹത്തെയും കോടതി മുമ്പാകെ ഹാജരാക്കുകയും മനസ്സാക്ഷിയനുസരിച്ചു ക്രിസ്തുവിനെ സാക്ഷിച്ചതുനിമിത്തം ശിക്ഷയ്ക്കു വിധിക്കുകയും ചെയ്തു. പിന്നീടു് രണ്ടാഴ്ചക്കാലം മാത്രമേ ജയിലിൽ അദ്ദേഹം ജീവിച്ചിരുന്നുള്ളു. ജനുവരി 13-ാംനു- നിക്കോളെ കസ്സിച്ച് ഹമാറായുടെ ശവശരീരമാണു തന്റെ ഭാര്യയും മക്കളും ജയിലിൽ നിന്നും ഏറ്റുവാങ്ങിയതു്.

സ്വസ്നേഹിതരും ബന്ധുക്കളും കോടതിയിൽ അദ്ദേഹത്തെ ആരോഗ്യവാനും ധൈര്യശാലിയുമായിട്ടാണു കണ്ടതു്. എന്നാൽ മൃതശരീരത്തിൽ അവർ കണ്ടതെന്താണു്? കരങ്ങളിൽ കൈയാമം വച്ചതിന്റെ അടയാളങ്ങൾ, ചുട്ടുകരിച്ചുള്ള കൈകൾ, കാൽപാദങ്ങൾ. കാൽമുട്ടുകൾ, ഉദരത്തിനു കീഴിലായി ആഴമേറിയ മുറിവുകൾ, നീരുവന്നു വീർത്തിരിക്കുന്ന വലതുകാൽ, കണംകാലിന്മേൽ അടിയേറ്റ പാടുകൾ, ശരീരത്തിൽ കറുത്ത നീല വട്ടങ്ങൾ. ഇവയെല്ലാം ദർശിച്ചപ്പോൾ ഞങ്ങൾ വികാരാധീനരായി. സന്താപത്താലും സന്തോഷത്താലും ഞങ്ങൾ മതിമറന്നു.

## പീഡനം

ഞങ്ങളുടെ വൽസല സഹോദരൻ ഈവിധ നരകയാതനകൾ അനുഭവിക്കുകയും തടവിൽ കിടന്നു മരിക്കുകയും ചെയ്യുവാനിടയായതിൽ ഞങ്ങൾ അതിയായി ദുഃഖിക്കുന്നു. തിന്മനിമിത്തമല്ല നന്മനിമിത്തം ക്രിസ്തുനിമിത്തം നാസ്തികരുടെ കൈകളാൽ അദ്ദേഹത്തിന്റെ കുട്ടികളുടെ ഹൃദയം മുറിവേൽക്കപ്പെട്ടതിൽ ഞങ്ങൾ ദുഃഖിക്കുന്നു. ഞങ്ങളുടെ പ്രിയപ്പെട്ട പിതാവു് മരിച്ചു എന്ന വസ്തുത മനസ്സിലാക്കിയ അദ്ദേഹത്തിന്റെ കുട്ടികളും വിധവയായിത്തീർന്ന ഭാര്യയും ശവക്കുഴിയുടെ സമീപം നിൽക്കുന്ന കാഴ്ച ഞങ്ങളെ അതിവ്യഥയിൽ ആഴ്ത്തി. അടുക്കൽ നിന്നും അകലെനിന്നും അനേകം സഹോദരീസഹോദരന്മാർ നാലുദിവസം തങ്ങളുടെ സഹോദരന്റെ മരണക്കിടക്കയെ സമീപിച്ചുകൊണ്ടിരുന്നു. എനിക്കു ജീവിക്കുന്നതു ക്രിസ്തു, മരിക്കുന്നതു ലാഭം, ദേഹത്തെ കൊന്നിട്ടു ദേഹിയെ കൊല്ലുവാൻ കഴിയാത്തവരെ നിങ്ങൾ ഭയപ്പെടരുതു് എന്നിങ്ങനെയുള്ള തിരുവചനങ്ങളും ഗാനങ്ങളും ആലപിച്ചുകൊണ്ടു് 1964 ജനുവരി 16-ാംനു- ടൗണിലൂടെ ഒരു ഘോഷയാത്ര അവർ നയിക്കുകയും അതിനുശേഷം ഹമാറായുടെ ശവസംസ്കാ[illegible]

---

ത്തുന്നതിനുമുള്ളതാണു്. ശ്രേഷ്ഠമായ ശിക്ഷണത്തിന്റെ ആത്മാവിൽ നാം അതു കൈകാര്യം ചെയ്യുമ്പോൾ നിയമം മാർദ്ദവമായിത്തീരുകയും, അതിന്റെ ധാർഷ്ട്യം കുറയുകയും ചെയ്യും.

മോഷ്ടാവിന്റെ കാര്യത്തിൽത്തന്നെ നിയമപരിധിവിട്ടു് നമ്മുടെ ദൃഷ്ടിയെ നമ്മുടെ പരിസരങ്ങളിലേയ്ക്കു നയിച്ചാൽ മനുഷ്യനു് അവന്റെ കാര്യത്തിലല്ലാതെ അവയിൽ അധികാരമില്ലാത്ത സ്വാഭാവികമായ വിവിധദിഷ്ടതികളാൽ, പതിവായ നമ്മുടെ ദൈനംദിനജീവിതം, ആവരണം ചെയ്യപ്പെട്ടിരിക്കുന്നു എന്നു നമുക്കു കാണുവാൻ കഴിയും. ആ ദിഷ്ടതികളെ മേൽത്തരങ്ങളായ നടപടികളാൽ അവൻ നിറവേറ്റുമ്പോൾ അവൻ ഏതു സ്ഥാനത്താണെന്നു വ്യക്തമാക്കപ്പെടുന്നു.

ഇമ്പമായ സംസാരവും നല്ല പരിശ്രമവും എന്തു ഫലമാണു് ഉളവാക്കുന്നതെന്നു് നമുക്കെല്ലാം അറിയാം. ദുഃഖത്തിൽ അകപ്പെട്ടിരിക്കുന്ന ആത്മാക്കൾക്കു നന്മയുണ്ടാക്കുന്നു. മുറിവേററിരിക്കുന്ന ഹൃദയങ്ങൾക്കു് എന്തൊരാശ്വാസമാണു് അതുണ്ടാക്കിക്കൊടുക്കുന്നതു്. ഇതു നിയമത്തിന്റെ നിർബന്ധത്തിൽനിന്നും അകന്ന സ്വാതന്ത്ര്യമനസ്സിൽനിന്നും ഉണ്ടാകുന്നതാണു്. അതിന്റെ കാരണമോ നല്ല ശിക്ഷണവും ഉന്നതമായ നടപടികളുമുള്ള പ്രബലമായ വിശ്വാസമാണു്. ഒരു മൈൽ അവനോടുകൂടെ പോകുവാൻ നിന്നെ നിർബന്ധിക്കുന്നവനോടുകൂടെ രണ്ടുമൈൽ പോകുകയെന്നും എനിക്കുവിശന്നു, നിങ്ങൾ ഭക്ഷണം തന്നു. എനിക്കു ദാഹിച്ചു, നിങ്ങൾ കുടിപ്പാൻ തന്നു, ഞാൻ വിദേശിയായിരുന്നു, നിങ്ങൾ എന്നെ ചേർത്തുകൊണ്ടു, ഞാൻ നഗ്നായിരുന്നു, നിങ്ങൾ എന്നെ ഉടുപ്പിച്ചു. ഞാൻ രോഗിയായിരുന്നു, നിങ്ങൾ എന്നെ സന്ദർശിച്ചു. ഞാൻകാരാഗൃഹത്തിലായിരുന്നു നിങ്ങൾ എന്റെ അടുക്കൽ വന്നു എന്നും പറഞ്ഞ വാൽസല്യപുത്രന്റെ വചനങ്ങൾമുഖാന്തിരം ദൈവീകഉപദേശങ്ങളിൽ ഉറപ്പിക്കപ്പെട്ട പ്രബല വിശ്വാസത്താലും ഉളവാകുന്നതാണു്. ഈ ലക്ഷണങ്ങളാൽ യഥാർത്ഥ മനുഷ്യനേയും മനുഷ്യത്വമില്ലാത്ത നാമമാത്രമനുഷ്യനേയും നമുക്കു തിരിച്ചറിയാം.

ഒരുവൻ സ്വാതന്ത്ര്യനായി അവന്റെ ചുമതല നിർവ്വഹിക്കുമ്പോഴല്ലാതെ അവനെ വിധിപ്പാൻ നമുക്കു സാദ്ധ്യമല്ല. കാരണം നിമാനുസരണം പ്രവർത്തിക്കുമ്പോൾ അവന്റെ വ്യക്തിപരമായ സ്വഭാവം മറയ്ക്കപ്പെടുന്നു, അതു ദൃശ്യമാകുന്നില്ല. നിയമത്തിന്റെ ശക്തിയും കർത്തവ്യവും മാത്രം കാണപ്പെടുന്നു. ആകയാൽ പരിശോധകനു് ഒരുവന്റെ ചുമതല നിർവ്വഹണത്തിന്റെ പൊതുനിയമമാണോ അവന്റെ നല്ല ഇഷ്ടമാണോ എന്നു് ഉറപ്പുവരുത്തുവാൻ കഴിയുകയില്ല. മനുഷ്യരിൽ അനേകംപേരും നിയമത്തിന്റെ ശാസന അനുസരിച്ചു തങ്ങളുടെ ചുമതലകളെ നിർവ്വഹിക്കുകയും കഠിനമായ നിയമങ്ങളുടെ വാഴ്ചയിലുള്ള ബോദ്ധ്യവുംഭയവുംനിമിത്തം കുററങ്ങളിൽ നിന്നകലുകയും ചെയ്യുന്നു.

രഹസ്യവും പരസ്യവുമായി ദിഷ്ടതിക്കാരെ സഹായിക്കുക. സന്നിഹിതരല്ലാത്തവരെക്കുറിച്ചു ദൂഷണം പറയാതിരിക്കുക. മററുള്ളവരെ ചതിക്കാതിരിക്കുക ഇങ്ങനെയുള്ള സുകൃതങ്ങൾ ഉള്ളവർ ചുരുക്കമാണു്. മേൽപ്പറഞ്ഞപ്രകാരം അവർ കുററം ചെയ്യാതിരിക്കുന്നതു നിത്യാനന്ദത്തിനുവേണ്ടിയുള്ള മോഹംകൊണ്ടോ ശിക്ഷയിലുള്ള ഭയംകൊണ്ടോ അല്ല, പ്രത്യുത അവരുടെ ശ്രേഷ്ഠമായ നടപടിയും യഥാർത്ഥമായവിശ്വാസവും നിമിത്തമാണു്.

ആകയാൽ നന്മ, ഐക്യം, സ്നേഹം എന്നീ ശക്തികൾ അതിന്റെ നടപടികളിൽ ആധിപത്യം ചെയ്യുന്നഅംഗങ്ങളുള്ള സംഘം ഭാഗ്യമുള്ളതാണു്. അങ്ങനെയായാൽ ആ സമുദായംമുഴുവൻ പ്രശോഭിതമാവുകയും ഇതരസമുദായങ്ങളുമായുള്ള അടുപ്പംമുഖാന്തരം അതിനു നല്ലബന്ധമുണ്ടാകയും ചെയ്യും.

—ശീമവാർത്തകൾ—

ശുശ്രൂഷ നിർവ്വഹിക്കുകയും ചെയ്തു.

## ആരോപണം

പ്രിയ സഹോദരീസഹോദരന്മാരേ, നിങ്ങളുടെ മനസ്സിൽ ആദ്യം ഉദിക്കുന്ന ചോദ്യം എന്താണെന്നു ഞങ്ങൾക്ക് അറിയാം. എന്തുകൊണ്ടാണ്, എന്തുകുററങ്ങൾ ആരോപിച്ചാണ് കോടതി അദ്ദേഹത്തെ വധശിക്ഷയ്ക്കു വിധിച്ചതു് എന്നാണതു്. ആരംട്ടയി ഡിസ്ട്രിക്ട് കോടതിയിലെ 142–ാം നമ്പർ കേസ്‌വിധിയിലെ പ്രസക്തഭാഗങ്ങൾ ഞങ്ങൾ ഉദ്ധരിക്കട്ടെയോ?

,,ഒരു കൂട്ടം ബാപ്‌റ്റിസ്റ്റുകാർ അനാരോഗ്യകരമായ ചുററുപാടുകളിൽ നിയമവിരുദ്ധമായി യോഗം ചേരുകയും യുവജനങ്ങളെയും മൈനർമാരായ കുട്ടികളെയും തങ്ങളുടെ സംഘത്തിൽ ചേർക്കുകയുണ്ടായി. ജീവിതവിശുദ്ധീകരണത്തിനു എന്ന ഭാവേന ,,ഓൾ യൂണിയൻ കൗൺസിൽ ഓഫ് ഇവാൻജലിക്കൽ ക്രിസ്ത്യൻ ബാപ്‌റ്റിസ്റ്റ്സ് (VSECHB) എന്ന സംഘടനയ്ക്കും അതിൻെറ നിയമങ്ങൾക്കുമെതിരായി അവർ പ്രചരണം നടത്തുകയും മററു നിയമവിരുദ്ധ സംഘങ്ങളോടു ബന്ധം പുലർത്തുകയും ചെയ്തു. പ്രതികളുടെ കുററം താഴെപ്പറയുന്ന തെളിവുകളാൽ ദൃഢീകരിക്കപ്പെടുന്നു എന്നാണു വിധി സമാപനം.

ബൈബിളിൽനിന്നു ധാരാളം വേദഭാഗങ്ങൾ അപഗ്രഥിക്കുകയും ഇഷ്ടാനുസരണം അബദ്ധമായി വ്യാഖ്യാനിക്കുകയും ചെയ്തു. കൂടാതെ VSECHB എന്ന സംഘടനയുടെ പുതിയ ഭരണഘടന സ്വീകരിച്ചതുമില്ല. പ്രതിയുടെ അപകടകരമായ സാമൂഹ്യവിരുദ്ധ പ്രവർത്തനങ്ങളുടെ മുഴുവൻ തെളിവുകളാണു മേൽപ്പറഞ്ഞവ. നിർദ്ദോഷകരമായ ബൈബിൾ സത്യങ്ങളുടെ സംരക്ഷകരും ഉന്നതവേദശാസ്ത്ര വിദ്യാഭ്യാസം ലഭിച്ചവരുമായ പരിശുദ്ധ സുന്നഹദോസ് അംഗങ്ങളാണു കേസിലെ സാക്ഷികൾ എന്നു തോന്നിപ്പോകുന്നു.

കോടതിയുടെ വിധിന്യായം ഇവ്വിധമായിരുന്നു. സഹോദരനായ എഫ്. എഫ്. സൂബോട്ടിനെ അഞ്ചുകൊല്ലം കഠിനതടവിനും ജ്യേഷ്ഠാനുജന്മാരായ വാസിലി, നിക്കോളൈ ഹമാറാ എന്നിവരെ മൂന്നുവർഷം സാധാരണ തടവിനും എൽ. എം. ഹമാറാ എന്ന സഹോദരിയെ രണ്ടു വർഷത്തെ തടവിനും ശിക്ഷിച്ചതു പ്രസ്തുത വിധിന്യായമനുസരിച്ചു തന്നെയാണ്. കോടതി മുൻപാകെ ഹാജരാക്കപ്പെട്ടവർ യഥാർത്ഥ ക്രിമിനൽ കുററവാളികളായിരുന്നുവോ? ഒരിക്കലുമല്ല. ക്രിസ്തുയേശുവിൽ വിശ്വസിക്കുന്ന നമ്മിലാരെയുംകാൾ കൂടുതലായി അവർ കുററക്കാരല്ല. പ്രാർത്ഥനായോഗങ്ങൾ ചേരുകയും യുവജനങ്ങൾ അതിൽ സംബന്ധിക്കുവാൻ അനുവദിക്കുകയും മററു സഭാംഗങ്ങളോടു സമ്പർക്കം പാലിക്കുകയും VSECHB യെയും അതിൻെറ ഭരണഘടനയെയും വിമർശിക്കുകയും ചെയ്തു എന്നു മാത്രമാണ് അവരുടെ കുററം. അവരെ ശിക്ഷിച്ച ജഡ്ജിമാർ അസാധാരണന്മാരായിരുന്നുവോ? അല്ല, രാജ്യത്തിൻെറ മററു പ്രദേശങ്ങളിലെ കോടതികളിൽ നീതിന്യായം പാലിക്കുന്നവരും സത്യസന്ധരായ വിശ്വാസികളെ ശിക്ഷയ്ക്കു വിധിക്കുന്നവരുമായ ഇക്കാലത്തെ സാധാരണ ജഡ്ജിമാർ തന്നെയായിരുന്നു അവർ.

## ശത്രുസ്നേഹം

ഞങ്ങളെ പീഡിപ്പിക്കുന്നവരുടെ നേരെ ഈ കത്തു മുഖേന വിദ്വേഷം ജനിപ്പിക്കണമെന്നു ഞങ്ങൾ ഉദ്ദേശിക്കുന്നില്ല. എന്നാൽ വിശ്വാസികൾക്കെതിരായി പത്രങ്ങളിൽ തുടരെ വ്യാജവാർത്തകളും പ്രസ്താവനകളും പ്രസിദ്ധപ്പെടുത്തി വിദ്വേഷം ജനിപ്പിക്കുകയും കോടതി നടപടികൾക്കു വിധേയപ്പെടുത്തുകയും ചെയ്യുന്നവരും ഈ കൊലപാതകത്തിനുത്തരവാദികളാണ്. നമ്മെ ഉപദ്രവിക്കുന്നവരെ ക്രിസ്തീയ കാഴ്ചപ്പാടിൽക്കൂടെ നമുക്കു കാണാം. ,,നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ, നിങ്ങളെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പിൻ (മത്താ. 5:44) സ്വർഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വലുതാകകൊണ്ടു സന്തോഷിച്ചുല്ലസിപ്പിൻ.,, വഷളത്വം പ്രവർത്തിച്ചിട്ടോ നിയമം ലംഘിച്ചിട്ടോ അല്ല ഞങ്ങളെ അവർ ശിക്ഷിക്കുന്നതു്. പിന്നെയോ നന്മ പ്രവൃത്തികൾ നിമിത്തവും VSECHB എന്ന സംഘടനയുടെ സഭാസംഹാരകമായ ഭരണഘടനയെ ഞങ്ങൾ അംഗീകരിക്കാതിരിക്കുക നിമിത്തവുമാണ്. പ്രസ്തുത സംഘടനയുടെ നിയമാവലിയുടെ അടിസ്ഥാനത്തിലാണു വിശ്വാസികളെ കുററവാളികളാക്കുവാൻ കോടതിക്കു സാദ്ധ്യമാകുന്നതു്. അതിനാൽ കോടതിക്ക് അവ സഹായകരമാണ്. VSECHB ഹേതുവായി ശതക്കണക്കിനു സഹോദരീസഹോദരന്മാർ തടവിലാക്കപ്പെടുന്നു, നാടുകടത്തപ്പെടുന്നു. കോടതി അതിൻെറ മുഴുവൻ അധികാരവും ഉപയോഗിച്ചു പ്രസ്തുത സംഘടനയെ പിൻതാങ്ങുന്നു.

ദൈവത്തെ ഭയപ്പെടുന്നവരും ക്രിസ്തുവിനെ കാൺമാൻ കൊതിക്കുന്നവരും സത്യത്തെ സംരക്ഷിക്കുകയും മുറുകെപ്പിടിക്കുകയും ചെയ്തുകൊണ്ടു് അവങ്കലേയ്ക്കു തിരിയട്ടെ. അവർ ഒരുമനപ്പെട്ടു് ഒരേ ആത്മാവിൽ ഇപ്രകാരം പ്രാർത്ഥിക്കട്ടെ. ,,ഇപ്പോഴോ, കർത്താവേ, അവരുടെ ഭീഷണികളെ നോക്കേണമേ...നിൻെറ വചനം പൂർണ്ണധൈര്യത്തോടുകൂടെ പ്രസ്താവിപ്പാൻ നിൻെറ ദാസന്മാർക്കു കൃപ നൽകേണമേ.,,

—വിവ: ടി. കെ. കെ. ഗൃഹദീപ

(continued from page 12)

both for those on the other side of the denominational line, and also for those in our own churches, from whom we differ.

At moments when the difficulties seem most intractable there are peoble who say, "Is the whole aim of such an intimate unity in the Church wrong? Would some kind of general federation not be the thing to aim at?"

This is not Christ's conception of unity. Nor is it the New Testament's An amicable co-existence of denominations is not the love which must bind the Church together any more than it is the love which binds the Father and the Son. Nor, indeed, can we say that the situation in which members of the Christian Church cannot share together in the Sacrament is the will of Christ, however this may have come about, however deeply we may appreciate the sincerity of the motives which prevent it, and however ready we may be for the time being to respect the regulations which hinder it

The New Testament calls the Church the Body of Christ; it would be absurd to think that there can be several bodies of Christ (though we cannot accept the conclusions which our Roman Catholic friends would draw from this, that their Church alone is that body).

Again a divided Church is not the Church to which, in the end, is promised the salvation of the world. Jesus prayed "that they may be one, in order that the world may believe." It is no accident that the whole modern movement for Church unity took its origin from the World MISSIONARY Conference of 1910 in Edinburgh, and that it is from the younger MISSIONARY Churches that the great impulse for unity has come.

It is not true that those who seek for unity in the Church to-day are guided by the supposed parallel with big business; with its merger in a world where only large units can survive. We are seeking to give visible exprcssion to that unity IN CHRIST WHICH WE ALREADY HAYE. There is a task given to the Church by its Lord, and in this changing world we are more and mare realising how poorly we are doing it. We must be one in such a way that, wherever any great threat or any great spiritual opportunlty arises, the Church can rise and confront it, unweakened by internal dissension and united in loyalty to its Lord. Surely the figure of the body of Christ, which St. Paul uses so much, can guide us here, a unity in variety and harmony, which serves one purpose, to obey His will.

—British Weekly

Reg No. K. 289 Licence No 498

ചർച്ച് വീക്കിലി

# The Impulses to Unity

by Professor David Cairns

"I am to stay no longer in the world, but they are in the world, and I am on my way to Thee. Holy Father, protect by the power of Thy name those whom thou has given me, that they may be one, as we are one. But it is not for these alone that I pray, but for those also who through their words put their faith in me; may they all be one; as Thou, Father, art in me, and I in Thee, so also may they be in us, that the world may believe that Thou didst send me."

John 17 (11, 20, 21) N.E.B.

How intensely Christ desired that His disciples should remain in fellowship; that they should stand fast against the things from within and without that threatened to destroy His Church at the very outset of its life; that have threatend and wounded it ever since. And in this, He thought not only of the twelve, but of those who would believe in Him because of their witness. He thought of the Church to the last syllable of recorded time, He prayed that we might all be one, THAT THE WORLD MIGHT BELIEVE IN HIM.

## Statement

If we had asked John what he would have thought of a divided Church he might well have been too horrified to give us an answer What Paul thought of division in the Church we know, for he was threatened with its beginnings in Corinth. Thus he wrote to the Corinthian Christians: "I am told, my brothers, that there are quarrels among you What I mean is this, each of you is saying, 'I am Paul's man,' or I am for Appollos,' 'follow Cephas' or 'I am Christ's.' Surely Christ has not been divided among you! Was it Paul who was crucified for you?"

If this is the New Testament then surely the Churches' Commission on Faith and Order was only being true to the teaching of the New Testament, when at St. Andrews in 1960 it hammered out the following statement on the nature of the unity we seek:—

The Commission on Faith and Order understands that the unity which is both God's will and His gift to the Church is one that brings all in each place who confess Christ as Lord into a fully committed fellowship with one another, through one Baptism into Him, holding the one apostolic faith, and having a corporate life reaching out in witness and service to all; and which at the same time unites them with the whole Christian fellowship in all places and in all ages in such wise that ministry and members are acknowledged by all, and that all can act and speak together as occasion requires for the tasks to which God calls the Church.

It is for such unity that we believe we must pray and work ...We recognize that the brief definition of our objective which we have given above leaves many questions unanswered. In particular we would state emphatically that the unity we seek is not one of uniformity, and that on the interpretation and the means of achieving certain of the matters specified in the preceding we are not yet of a common mind. The achievement of unity will involve nothing less than a death and rebirth for many forms of church life as we have known them. We believe that nothing less costly can finally suffice.

To affirm such a conviction about unity does not commit any Church to the belief that, under no circumstance, is any break in the unity of the Church justified.

Reformed Churches believe that the Reformation was, in tragic circumstances, a profoundly necessary movement in which the truth of the Gospel was restored. But the Reformers themselves continued to feel the urge towards the unity of the Church. And everybody who belongs to the one Lord Jesus Christ must continue to have the same deep desire for that reunion in the truth for which the Reformers longed.

At the moment nearly sixty sets of reunion conversations are in progress throughout the world. Hardly a year passes without some union being achieved. Those who enter into union are doing it in the conviction that they are not compromising the essentials of their faith.

## Growing Movement

Where is a difference of opinion, those who differ from each other should not lightly claim that God is on their own side. It would, nevertheless, be ungrateful to God's goodness if we did not say of this progress. "This is the Lord's doing, and it is wonderful in our eyes." This advance has come about through the power of God's Spirit, and in answer to a growing movement of prayer throughout Christendom.

On the other hand we must not assume that this movement has the inevitability of a rising tide. That is not God's way of dealing with men. We have both to pray and to act, and He calls us to continue in both.

There are moments of weariness and stalemate.

I heard one churchman say lately that there were moments when, looking round the ecumenical field, all he could see was representatives of the various churches with a Bible in one hand and an ecclesiastical trenching-tool in the other. Such a remark might suggest that there were no real and worthy differences between us, only matters of prejudice, but the difficulties are real, and more than common sense is needed, it they are to be overcome. Continued thought and prayer and action together, are needed So are respect and courtesy,

(continued on page 11)

Printed and Published by N. M. Abraham B. A. at the Malayala Manorama, Press Kottayam.